(Malayalam)

**Vimalambika**
(Poem)

**by M. A. Jacob Puthenkavu**
Mammoottil
Near St. Gregorios School
Mulakuzha P. O. Chengannur,
Kerala, PIN 689505
Mobile: 9961315326

| | | |
|---|---|---|
| Publishers | : | Sophia Books<br>Kottayam - 686001<br>Mob: 99471 20697 |
| First Published | : | Aug., 2016 |

| | | |
|---|---|---|
| Typesetting | : | Thara Printers, Chengannoor |
| Printing | : | Sophia Print House, Kottayam |

**Rs. 80/-**

Outside India: **Rs. 100/-**

## ജനന കാണ്ഡം

1945 ഡിസംബർ 11–ന് ജനിച്ചു. പിതാവ്: പുത്തൻകാവ് മാമ്മൂട്ടിൽ പരേത നായ എം. സി. അലക്സാണ്ടർ. മാതാവ്: നിരണത്ത് മട്ടയ്ക്കൽ പുതുക്കേരിൽ പരേതയായ അന്നമ്മ അലക്സാണ്ടർ. സഹോദരങ്ങൾ: സോമാ ഫിലിപ്പ്, പരേത യായ വത്സമ്മ മാത്തുള്ള.

## ബാലകാണ്ഡം

വളഞ്ഞവട്ടം കണ്ണശ്ശ സ്മാരക ഹൈസ്കൂൾ, നിരണം സെന്റ് മേരീസ് ഹൈസ്കൂൾ, പുത്തൻകാവ് മെട്രോപ്പോലീറ്റൻ ഹൈസ്കൂൾ, ചെങ്ങന്നൂർ ക്രിസ്ത്യൻ കോളജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം.

## യൗവ്വനകാണ്ഡം

സണ്ടേസ്കൂൾ പ്രസ്ഥാനം, യുവജനപ്രസ്ഥാനം, വിദ്യാർത്ഥിപ്രസ്ഥാനം എന്നി വയിൽ സജീവമായി പ്രവർത്തിച്ചു. നിലയ്ക്കൽ സെന്റ് തോമസ് ക്രൈസ്തവ സമിതിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചു. മുളക്കുഴ, ചെങ്ങന്നൂർ വൈ.എം. സി.എ. കളുടെ സെക്രട്ടറിയായി പ്രവർത്തിച്ചു.

## കർമ്മ കാണ്ഡം

1976 മുതൽ 1986 വരെ മസ്ക്കറ്റിൽ ഗവ. സർവ്വീസിൽ ജോലി ചെയ്തു. 1979 മാർച്ച് 11–ന് വിവാഹിതനായി. മേപ്രാൽ പൂതിയോട്ട് പാലാംപള്ളത്ത് പരേതരായ പി. എ. ചെറിയാന്റെയും മേരി ചെറിയാന്റെയും മകൾ ഏലിയാമ്മ ചെറിയാനാണ് ഭാര്യ. മക്കൾ: സിറിൽ ജേക്കബ് അലക്സാണ്ടർ, സെസിൽ ജേക്കബ് ചെറിയാൻ. മരുമക്കൾ: കവിയൂർ മിത്രപൂരം കണ്ടത്തിൽ എലിസബേത്ത് കോശി, പുത്തൻകാവ് പാറക്കൂട്ടത്തിൽ പരേതയായ വിൻസി ജോർജ്ജ്.

ചെങ്ങന്നൂർ നളന്ദാ കോളജ്, കിംഗ്സ് കോളജ്, എം. ജി. കോളജ്, ഗുഡ്സാമരിട്ടൻ സ്കൂൾ മുളക്കുഴ, സെന്റ് ഗ്രീഗോറിയോസ് സ്കൂൾ മുളക്കുഴ, ട്രയംഫന്റ് കോളജ് ചെങ്ങന്നൂർ, ക്രോസ്‌ലാന്റ് സ്കൂൾ മാവേലിക്കര, ഗുഡ്ഷെപ്പേർഡ് സ്കൂൾ പരുമല, സെന്റ് ബർസൗമാസ് സ്കൂൾ ഐരാണിക്കുടി, എമിനൻസ് സ്കൂൾ പന്തളം, സെന്റ് ജോൺസ് കോളജ് തിരുവല്ല എന്നിവിടങ്ങളിൽ അദ്ധ്യാപകനായും ചെങ്ങ ന്നൂർ ബഥേൽ അരമനയിൽ വിവിധ നിലകളിലും സേവനം അനുഷ്ഠിച്ചു.

## സാഹിത്യ കാണ്ഡം

ആറ് കാവ്യഗ്രന്ഥങ്ങൾ ഇതുവരെ പ്രസിദ്ധപ്പെടുത്തി. നാലു കാവ്യഗ്രന്ഥങ്ങൾ എഴുതി പൂർത്തിയാക്കി. രണ്ടു പുസ്തകങ്ങൾ എഴുതിക്കൊണ്ടിരിക്കുന്നു. കൂടാതെ അസംഖ്യം ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അമേരിക്കയിലെ ന്യൂയോർക്ക് ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന സെന്റ് ബേസിൽ പബ്ലിക്കേഷൻ, ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിലെ ചേപ്പാട്ട് മാർ ദീവന്നാസിയോസ് യൂത്ത് പ്രയർ ഗ്രൂപ്പ്, പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവക, വിവിധ സാഹിത്യസംഘടനകൾ എന്നിവർ അവാർഡുകൾ നൽകി ആദരിച്ചിട്ടുണ്ട്.

**കൃതികൾ:** 1. നവീന ക്രൈസ്തവ ഗാനങ്ങൾ (ഗാനസമാഹാരം) 2. പ്രേമാമൃതം (കവിതാ സമാഹാരം) 3. ശ്രീയേശു ഭൂഷണം (മഹാകാവ്യം) 4. വിശുദ്ധ അൽ ഫോൻസാമ്മ (കാവ്യം) 5. പരുമല മാർ ഗ്രീഗോറിയോസ് വിജയം (മഹാകാവ്യം) 6. ബഥേലിലെ ജോർജ്ജച്ചൻ (എഡിറ്റർ) 7. വിമലാംബിക (കാവ്യം)

## DEDICATION

This book Vimalambika, a book of poetry about the life history of Saint Virgin Mary, the mother of Lord Jesus Christ, who dedicated her life fully for the sake of the Almighty God to Dr. K. T. George and Dr. Chinnamma George, a doctor couple. who show love, affection and sympathy upon me always and affectionately call me "Kavi", by kind permission, is dedicated.

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**Baselios Marthoma Paulose II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India


# അനുഗ്രഹാശംസ

നമ്മുടെ ചെങ്ങന്നൂർ മെത്രാസനത്തിലെ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗമായ ശ്രീ. എം. എ. ജേക്കബ് പരിശുദ്ധ കന്യകമറിയാമിനോടുള്ള തന്റെ ഭക്ത്യാദരവുകൾ കവിതാ രൂപത്തിൽ പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് ഏറെ സന്തോഷമുണ്ട്.

**വിമലാംബിക** എന്ന പേരിൽ പ്രസിദ്ധീകരിക്കുന്ന ഈ കാവ്യരചന ക്രൈസ്തവ ലോകത്തിന് പ്രത്യേകിച്ച് മേരിയോളജി എന്ന ദൈവ ശാസ്ത്ര ശാഖയ്ക്ക് നവ്യമായ ഒരു അനുഭവമാകും എന്നതിൽ സംശയമില്ല. മലയാള കവിതയുടെ സൗന്ദര്യം നഷ്ടമാകാതെയും മറിയാമിനെക്കുറിച്ചുള്ള വേദപാഠങ്ങളുടെ ഗൗരവം ചോർന്നുപോകാതെയും ഇത് അവതരിപ്പിച്ചിരിക്കുന്നു എന്നത് പ്രസ്താവ്യമാണ്. മാതാവിനോടുള്ള തീവ്രമായ ഭക്തിയുടെ അനുഭവത്തിൽ കോറിയിട്ടിരിക്കുന്ന ചില വരികൾ ഒരു പക്ഷെ വിരുദ്ധാഭിപ്രായങ്ങൾക്ക് ഇടനൽകുമെങ്കിലും ഒരു കവിതയുടെ ചട്ടക്കൂട്ടിൽ നിന്നുകൊണ്ടുള്ള ഒരു കവിയുടെ സ്വാതന്ത്ര്യമായി മാത്രം അത് പരിഗണിക്കാവുന്നതാണ്. ഗ്രന്ഥകാരന് എല്ലാ നന്മകളും നേരുന്നതോടൊപ്പം ഗ്രന്ഥത്തിന് എല്ലാ ആശംസകളും നേരുന്നു.



**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

കാതോലിക്കേറ്റ് അരമന
മാർച്ച് 16, 2015

***Justice J. B. Koshy***
*Former Chief Justice, Patna High Court*

*Chairperson,* ***Kerala State Human Rights Commission***
Turboplus Tower, PMG Junction, Vikas Bhavan P. O.,
Thiruvananthapuram - 695033
Tel: 0471 2301221, Fax: 0471 2307490

*Res: T.C. No. 14/503, Pothujanam Lane,*
*Kumarapuram, Thiruvananthapuram - 695011*
*Tel: 0471 2552221*

*'Thripthi', Thripthi Lane,*
*S. A. Road, Cochin - 682016,*
*Tel: 0484 2323688*
*Mobile: 94470 90105*
*e-mail:koshyjb@yahoo.com*

# ആശംസ

ശ്രീ. എം. എ. ജേക്കബ് എഴുതിയ കാവ്യം ഞാൻ ശ്രദ്ധയോടെ വായിച്ചു. ഇത്ര നന്നായി കവിത എഴുതാൻ കഴിവുള്ള ഒരു വ്യക്തി കാളിയാങ്കൽ മഹാകുടുംബത്തിലുണ്ടെന്ന് മനസ്സിലാക്കാൻ കഴിഞ്ഞതിൽ വളരെയേറെ സന്തോഷം തോന്നി. ഗ്രന്ഥകാരൻ പല പുസ്തകങ്ങളും രചിച്ചിട്ടുള്ളയാളാണ്. ഒരു വലിയ കവിഹൃദയമുള്ള സഹൃദയനാണ് അദ്ദേഹം.

പരിശുദ്ധ ദൈവമാതാവിനെക്കുറിച്ച് എഴുതിയിരിക്കുന്ന ഈ പുസ്തകം ഭക്തിനിർഭരമായ ഒരാരാധന തന്നെയാണ്. വചനമാം ദൈവത്തെ ഗർഭം ധരിക്കുന്നതിനും, ഒമ്പത് മാസം ഉദരത്തിൽ വഹിച്ച് ജഢധാരണം ചെയ്യിക്കുന്നതിനും, ദൈവപുത്രനെ പ്രസവിച്ച് മുലയൂട്ടി വളർത്തുന്നതിനും ഭാഗ്യം സിദ്ധിച്ച പരിശുദ്ധ ദൈവമാതാവിനെക്കുറിച്ച് സ്മരിക്കുന്നതു തന്നെ അനുഗ്രഹപ്രദമാണ്. 'ഞാൻ അവിടുത്തെ ദാസി, അവിടുത്തെ ഇഷ്ടംപോലെ എന്നിൽ ഭവിക്കട്ടെ' എന്ന് പറഞ്ഞ വിനയവും സമർപ്പണവും, അനുസരണയും സകല ലോകത്തിനും മാതൃകയാകേണ്ടതാണ്. തന്റെ ദാസിയുടെ താഴ്മ തമ്പുരാൻ കണ്ടെന്നും അതിനാൽ സകല തലമുറകളും തന്നെ ഭാഗ്യവതി എന്ന് വിളിക്കും (ലൂക്കോസ് 1:48) എന്നും പറഞ്ഞ മാതാവിന്റെ പ്രവചനം ഇതുപോലുള്ള ഗ്രന്ഥങ്ങളിൽക്കൂടി

അന്വർത്ഥമാകുന്നു. ഈ പദ്യസമാഹാരം വെറുതെ വായിക്കുകയല്ല, പഠിക്കുകയും, ഹൃദയത്തിൽ ധ്യാനിക്കുകയുമാണ് വേണ്ടത്. ഒരേ സമയം കന്യകയും, അമ്മയുമായ ദൈവമാതാവിന്റെ പ്രാർത്ഥന ഗ്രന്ഥകാരനും വായനക്കാർക്കും നേരുന്നു.

**ജസ്റ്റിസ് ബെഞ്ചമിൻ കോശി**



# അവതാരിക

കവിത എഴുതുവാനോ ആസ്വദിക്കുവാനോ കാര്യമായ കഴിവി ല്ലാത്ത എന്നോട് “വിമലാംബിക” കാവ്യത്തിന് അവതാരിക എഴു തുവാൻ ആവശ്യപ്പെട്ടത് ഗ്രന്ഥകർത്താവിന് എന്നോടുള്ള വ്യക്തി പരമായ ബന്ധംകൊണ്ടു മാത്രമാണെന്ന് എനിക്ക് ഉത്തമബോദ്ധ്യ മുണ്ട്. പരിശുദ്ധ കന്യകമറിയാമിനെക്കുറിച്ച് ശ്രീ. കെ. പി. അപ്പൻ രചിച്ചതുപോലെയുള്ള ഉദാത്തമായ കൃതികൾ മലയാളഭാഷയിൽ വിരചിതമായിട്ടുണ്ടോ എന്ന് എനിക്ക് നിശ്ചയമില്ല. എന്നാൽ മല ങ്കര ഓർത്തഡോക്സ് സഭയിൽ സമാനമായ ഒരു കൃതി ശ്രീ. എം. എ. ജേക്കബല്ലാതെ മറ്റാരും രചിച്ചിട്ടില്ല എന്നത് സംശയലേശമെന്യേ പറയുവാൻ സാധിക്കും. മഹാകവിപ്പട്ടം കിട്ടിയ പുത്തൻകാവ് മാത്തൻ തരകൻ സാറിന്റെ നാട്ടിൽനിന്നും അതേ ഇടവകയായ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ അംഗമായ ശ്രീ. എം. എ. ജേക്കബ് സാദൃശമായ മറ്റു പല കൃതികളും മലയാള ഭാഷയ്ക്കായി സമർപ്പി ച്ചിട്ടുണ്ട്. അദ്ദേഹത്തെ വേണ്ടത്രവിധത്തിൽ ശ്രദ്ധിക്കുകയോ, അംഗീ കരിക്കുകയോ, പ്രോത്സാഹനം നൽകുകയോ ചെയ്തിട്ടില്ലെന്ന് സഭാംഗങ്ങൾ കുറ്റബോധത്തോടെ തന്നെ സമ്മതിക്കേണ്ടിയിരി ക്കുന്നു.

കലയും സാഹിത്യവും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എന്തു കൊണ്ട് അന്യമായിപ്പോയി എന്ന് നാം സ്വയം പരിശോധിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. വേദപുസ്തകത്തിലെ ഉദാത്തമായ സംഭവങ്ങളും കഥാപാത്രങ്ങളും മതത്തിന് പുറത്തുള്ള ലോകത്തി ലേക്ക് സന്നിവേശിപ്പിക്കുവാൻ കലയുടെയും സാഹിത്യത്തിന്റെയും പിൻബലമില്ലാതെ സാധിക്കുകയില്ല. പോരെങ്കിൽ ഉത്തരാധുനിക സമൂഹത്തിലെ ബുദ്ധിജീവികൾക്ക് മതത്തെ പ്രതിലോമ ശക്തിക ളുടെ കൂട്ടത്തിൽപെടുത്താനാണ് ഇന്നും താൽപര്യം. വൈരുദ്ധ്യ മായി തോന്നുന്നത് ഭാരതീയ കേരളീയ സമൂഹത്തിൽ ഭക്തിജീവി തത്തിന് കാര്യമായ ഇടിവു തട്ടിയിട്ടില്ലെന്നു മാത്രമല്ല അനുഷ്ഠാന പ്രധാനമായ ഭക്തി വർദ്ധിച്ചുകൊണ്ടാണിരിക്കുന്നത്. കർത്താവി ന്റെ കാൽക്കൽ വന്ന് സുഗന്ധ പരിമളതൈലം പൂശിയ പാപിനി യായ സ്ത്രീ, മഗ്ദലന മറിയ ആണെന്ന് വേദപുസ്തകത്തിൽ യാതൊരു പരാമർശനവും ഇല്ല. എന്നാൽ വള്ളത്തോൾ പ്രസിദ്ധ

മായ മഗ്ദലന മറിയാമെന്ന കാവ്യത്തിൽ അങ്ങനെ അവതരിപ്പിച്ചപ്പോൾ വിശ്വാസികൾപോലും അതേപടി അംഗീകരിച്ചു പോയി. ഒരു സാഹിത്യകൃതിക്ക് ജനസാമാന്യത്തിലുള്ള വശ്യതയെയും, സ്വാധീനത്തെയും സൂചിപ്പിക്കുന്നതാണ് മേല്പറഞ്ഞ സ്ഖലിതം.

ഭക്തിയെ വർദ്ധിപ്പിക്കുവാൻ എല്ലായ്പ്പോഴും സഹായിക്കുന്നത് സാധാരണക്കാർക്കുപോലും മനസ്സിലാകുന്നവിധത്തിൽ രചിക്കപ്പെടുന്ന കവിതകളാണ്. ഈ കാവ്യത്തിന്റെ വൃത്തവും, താളവും, ലയവും ഒന്നും എനിക്ക് നിശ്ചയമില്ല. എന്നാൽ ഒന്നറിയാം, സാമാന്യമായി മലയാളഭാഷ അറിയാവുന്നവർക്കെല്ലാം ഇതിന്റെ പാരായണം അതീവ ഹൃദ്യവും, പാരായണസുഖമുള്ളതുമാണ്. പരിശുദ്ധ കന്യകമറിയാമിനോടുള്ള ഭക്തി ഉള്ളിൽ സൂക്ഷിക്കുന്നവർക്ക് ഒരു ആത്മീയ അനുഭവം കൂടി നൽകുമെന്ന കാര്യത്തിൽ സംശയമില്ല. കന്യകമറിയാമിനെക്കുറിച്ച് വേദപുസ്തകത്തിൽ വളരെ കുറച്ച് പരാമർശങ്ങളേ ഉള്ളൂ. സഭയുടെ വേദശാസ്ത്രത്തിലും, ചരിത്രത്തിലും, ആരാധനാഗീതങ്ങളിലുമൊക്കെ വേദപുസ്തകത്തിലില്ലാത്ത ഒട്ടനവധി കാര്യങ്ങൾ ചിതറിക്കിടക്കുന്നുണ്ട്. അവയെ ശേഖരിക്കുകയും, അടുക്കി ഒതുക്കി ജനനം മുതൽ മരണം വരെയുള്ള സംഭവങ്ങൾ അതീവ ഹൃദ്യമായി അവതരിപ്പിച്ചിരിക്കുന്നു. യേശുക്രിസ്തു ദൈവപുത്രനെങ്കിൽ അവനെ പ്രസവിച്ച അമ്മ ദൈവമാതാവു തന്നെയെന്നുള്ള ആദിമസഭയുടെ വിശ്വാസവും അതിലൂന്നിയ മദ്ധ്യസ്ഥതയുമൊക്കെ കവിതയിൽക്കൂടി ആവിഷ്കരിച്ചിരിക്കുന്നതും നൂതനമായ സമീപനം തന്നെ.

ജഡരക്തങ്ങളല്ല, ഇത്തരത്തിലുള്ള ഒരു കൃതി രചിക്കുവാൻ ശ്രീ. ജേക്കബിനെ പ്രാപ്തനാക്കിയത്. ഉന്നതങ്ങളിൽ നിന്നുമുള്ള കൃപയും ദൈവമാതാവിന്റെ മദ്ധ്യസ്ഥതയും തീർച്ചയായും അതിന് മുഖാന്തിരമായിട്ടുണ്ട്. ലോകത്തിന്റെ അംഗീകാരം ലഭിച്ചില്ലെങ്കിലും ദൈവനിയോഗമായി ഏറ്റെടുത്ത് ശ്രീ. ജേക്കബ് മലയാള ഭാഷയ്ക്കും പരിശുദ്ധ സഭയ്ക്കും ചെയ്തുകൊണ്ടിരിക്കുന്ന മഹത്തായ ഈ ശുശ്രൂഷ അല്പം വൈകിയാലും സഭാമക്കൾ തിരിച്ചറിയുമെന്നു തന്നെ പ്രതീക്ഷിക്കാം. ജീവിതകാലത്ത് അംഗീകാരം ലഭിക്കാതെ പോയ മഹാത്മാക്കൾ ചരിത്രത്തിന്റെ ഭാഗം തന്നെയാണല്ലോ. അത്രയും വരെ പോകാതെ ശ്രീ. ജേക്കബിന്റെ മഹത്തായ സംഭാവനകളെ തിരിച്ചറിയുവാൻ കൂടി ഈ കാവ്യം മുഖാന്തിരമാകട്ടെ

എന്ന് പ്രാർത്ഥിച്ചുകൊണ്ട് എല്ലാ മംഗളങ്ങളും ആശംസകളും നേരുന്നു.

പ്രാർത്ഥനയോടെ,

**ഫാ. ഡോ. ഒ. തോമസ്**
പ്രിൻസിപ്പൽ
ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി
കോട്ടയം

നവംബർ 2
പരുമലപ്പെരുന്നാൾ ദിനം



# വിമലാംബിക കാവ്യത്തിന് ഒരു ആമുഖം

## പ്രിയാ ജേക്കബ്

വിമലാംബിക കാവ്യം ഒരു ഭക്തന്റെ കാവ്യാർച്ചനയാണ്. ഭക്തി പലവിധത്തിൽ പ്രകടമാക്കാറുണ്ട്. നേർച്ചകാഴ്ചകളുമായി വിശുദ്ധ കന്യകമറിയത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്ന വിശ്വാസികളെ നാം കണ്ടിട്ടുണ്ട്. ബാല്യം മുതൽ ഈ മരിയ ഭക്തിയിൽ പൗരാണികമായ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിലെ പ്രാർത്ഥനാമന്ത്രങ്ങൾക്കു നടുവിൽ വളർന്നുവന്ന ശ്രീ. എം. എ. ജേക്കബിന്റെ പരിശുദ്ധ മാതാവിന്റെ മുമ്പിലുള്ള ഒരു നേർച്ചകാഴ്ചയാണ് ഈ കൃതി. ഒരു അക്ഷരപൂജ എന്നു പറയാം. ലോകമെങ്ങും വലിയ ഒരു ജനതതിയെ ആകർഷിച്ച വ്യക്തിത്വമാണ് ദൈവമാതാവിന്റേത്. കന്യകമറിയത്തെ ദൈവമാതാവ് എന്ന് വാഴ്ത്തുന്നതിൽ എതിർപ്പു പ്രകടിപ്പിച്ചവർ പോലും മരിയ ഭക്തർക്കു മുമ്പിൽ ആ വേദസത്യം സത്യമെന്ന് സാക്ഷിക്കേണ്ടി വന്നുവെന്നത് ഒരു ദൈവ നിയോഗം.

കന്യകമറിയത്തെ ആസ്പദമാക്കി നിരവധി സാഹിത്യരചനകൾ സാഹിത്യത്തിലുണ്ടായിട്ടുണ്ട്. ശ്രീയേശു നാമം ഉച്ചരിക്കുന്നിടത്തൊക്കെ മറിയാമിന്റെ സാന്നിദ്ധ്യം മറക്കുക സാധ്യമല്ല. വി. ബൈബിളിലെ ജീവസ്സുറ്റ കഥാപാത്രങ്ങളെ മലയാള സാഹിത്യത്തിലേയ്ക്കോ പൊതുസമൂഹത്തിന്റെ മദ്ധ്യത്തിലേയ്ക്കോ ആനയിക്കുവാൻ കേരളത്തിലെ ക്രൈസ്തവർക്കു വേണ്ടവിധത്തിൽ സാധിച്ചിട്ടില്ല എന്നത് ഒരു ദുഃഖസത്യമാണ്. കെ. പി. അപ്പനെന്ന വലിയ ഗുരുനാഥനാണ് സമാനതകളില്ലാത്ത മറിയാമിന്റെ വ്യക്തിത്വം മലയാളത്തിന് പരിചിതമാക്കിയത്. ആരാധനയോടെ ആ വാക്കുകൾ വായിക്കുമ്പോഴും ധ്യാനിക്കുമ്പോഴും ആ മഹാനുഭാവന് കന്യകമറിയാം പ്രത്യക്ഷപ്പെട്ടിരുന്നുവോ എന്നു സംശയം തോന്നാറുണ്ട്. വള്ളത്തോളിന്റെ മഗ്ദലനമറിയത്തിന്റെ ആമുഖത്തിൽ ചിത്രമെഴുത്ത് കെ. എം. വർഗീസ് ഹൃദയം നൊന്തെഴുതിയ വാക്കുകൾ ഓർക്കുന്നു. 'വള്ളത്തോളിന്റെ ഈ കൃതിയെ ക്രിസ്ത്യൻ സമുദായം സ്വാഗതപൂർവ്വം സ്വീകരിക്കുമെന്നും ഒരു സ്വന്തം

പുത്രനാൽ വിരചിതമായ ഒരു ശ്രേഷ്ഠ പദ്യ സാഹിത്യകൃതി കണ്ടു കണ്ണുനീർ തുടപ്പാൻ ഭാഗ്യമില്ലാത്ത നസ്രാണിവർഗ്ഗം മാതാവിന്റെ കദനഭാരത്തെ ശമിപ്പിപ്പാൻ തക്കവണ്ണം ഈ കൃതി ക്രിസ്ത്യൻ സമുദായത്തിൽ ഒരുണർച്ചയെ ഉണ്ടാക്കുമെന്നും എനിക്കു ദൃഢവിശ്വാസമുണ്ട്.' കലയേയും സാഹിത്യത്തേയും ഇന്നും നെഞ്ചോടു ചേർക്കുവാൻ വൈമുഖ്യം കാട്ടുന്ന ക്രൈസ്തവസമൂഹം ഈ വാക്കുകൾക്ക് കാതോർക്കുന്നത് ഉചിതമായിരിക്കും. ഇത്തരം ഒരു സമൂഹത്തിലാണ് ശ്രീ. എം. എ. ജേക്കബ് 'വിമലാംബിക' കാവ്യം എന്ന കൃതിയുടെ രചനയ്ക്കു മുതിർന്നത്. അതുകൊണ്ട് തന്നെ ഇതൊരു സാഹസികതയാണ് എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല.

പരിശുദ്ധ അമ്മയോടുള്ള ഭക്തിയുടെ പാരമ്യമാണ് ഈ കൃതിയുടെ രചനയ്ക്കു പിന്നിലെന്നു സൂചിപ്പിച്ചുവല്ലോ. കന്യകമറിയത്തെ ദേവീസങ്കൽപ്പത്തിലേയ്ക്കു ഉയർത്തുന്ന ഒരു ഭാരതീയഭാവം പലയിടത്തും കാണാം. ഇതു ബോധപൂർവ്വമുള്ള ഒരു ശ്രമമല്ല. ഒരു ഭക്തന്റെ അബോധമനസ്സിൽ ഉറഞ്ഞുകിടക്കുന്ന ഒരു ഭാവമാണ്.

'ദൈവത്തിൻ പ്രവൃത്തിയെ
ബുദ്ധികൊണ്ടളക്കുവാൻ
ബുദ്ധിയില്ലാത്ത നരൻ
വെറുതെ ശ്രമിക്കുന്നു.'

എന്നു വിനയപൂർവ്വം ഒരു മഹാസത്യം കാവ്യാരംഭത്തിൽത്തന്നെ വെളിപ്പെടുത്തുന്നു. പൂന്താനത്തിന്റെ ജ്ഞാനപ്പാനയുടെ ഭാവം വായനയിൽ ഓർമ്മിച്ചു പോകും. ജ്ഞാനിയായ ശലോമോന്റെ സഭാപ്രസംഗിയുടെ സ്വാധീനം കവിയെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ട്. 'അഹങ്കാരിക്കു ദൈവം തുണയേകില്ല നൂനം.' ഇത്തരത്തിലുള്ള പ്രതികരണം ഈ കൃതിയിൽ ആദിയോടന്തം കാണാം. സമൂഹത്തിന്റെ ചെയ്തികളിൽ കവിയുടെ അമർഷവും നൊമ്പരവും ഉചിതമായി അവതരിപ്പിച്ചിരിക്കുന്നു. വിമലാംബികയുടെ ചരിത്രമാണെങ്കിലും ഇത്തരം പ്രതികരണങ്ങൾക്കുള്ള ഒരു അവസരം പാഴാക്കിയിട്ടില്ല. കന്യകമറിയാമിന്റെ മാതാപിതാക്കളുടെ ജീവിതസായാഹ്നവും ഈ കൃതിക്കു ഭൂഷണമാണ്. യൂയാക്കിം - ഹന്ന ദമ്പതിമാരെ ചിത്രീകരിക്കുമ്പോൾ

'കഷ്ടതയിൽ നിന്നോടിയൊളിക്കുന്നവൻ
ദൈവത്തിനു മിത്രമല്ല' എന്ന് പറഞ്ഞിരിക്കുന്നു.

ഇതു കവിയുടെ മിഷണറിവേലയുടെ ഒരു ഭാഗം തന്നെയാണ്. അന്ധകാരത്തിലെ ഇന്ദു, കാനനത്തിലെ ഇളമാൻ, സാഗരത്തിലെ രത്നം ഇവയോടൊക്കെയാണ് മാതാവിനെ ഉപമിച്ചിരിക്കുന്നത്.

വി. വേദപുസ്തകത്തിനു പുറത്ത് അപ്പോക്രിഫാ, ഇതര കൃതികൾ ഇവയുടെയൊക്കെ സ്വാധീനം ഇതിന്റെ രചനയിലുണ്ടായിട്ടുണ്ട്. മറിയാമിന്റെ വിവാഹത്തിനു മുമ്പുള്ള സൂചനകൾ യോസേഫ് വിവാഹിതനും പിന്നീട് വിധുരനും വൃദ്ധനുമായിരുന്നു എന്ന പരാമർശം വായനക്കാർ പൂർണ്ണമായും സ്വീകരിക്കുമോ? കവിയുടെ ആവിഷ്കാര സ്വാതന്ത്ര്യം എന്നു സമാശ്വസിക്കാം.

ശ്രീയേശുവിന്റെ ജനനസമയത്ത് ആട്ടിടയന്മാരുടെ സ്തുതിഗീതം കവിയുടെ വിശ്വാസപ്രഖ്യാപനം കൂടിയാണ്. യേശുവിന്റെ ബാല്യത്തിൽ അമ്മയ്ക്കു ബോധ്യം വരത്തക്കവിധം അത്ഭുതങ്ങൾ നടന്നതായുള്ള പരാമർശവും ഉണ്ട്. യൗസേഫ് തന്റെ ജീവിതസഖിക്കു പരിരക്ഷയും ആദരവും നൽകുന്നതിൽ അതീവ ശ്രദ്ധാലുവാണെന്ന സങ്കൽപ്പവും ശ്രദ്ധേയമാണ്. കാനാവിലെ കല്യാണം എന്ന സംഭവത്തിനുശേഷം ക്രിസ്തുവിന്റെ പീഡാനുഭവങ്ങളിലേയ്ക്കാണ് കാവ്യം നീങ്ങുന്നത്. ഇടവേള ശൂന്യമായിപ്പോയത് കാവ്യത്തിന്റെ ദൈർഘ്യത്തെ ചിന്തിച്ചുകൊണ്ടാവാം.

പീഡിതനായ പുത്രന്റെയരികെയുള്ള മേരീവിലാപം ഈ കൃതിയിലെ ശ്രദ്ധേയമായ മറ്റൊരു ഭാഗമാണ്.

'താവകദുഃഖം മമ
നെഞ്ചകം ഭ്രമിപ്പിപ്പൂ
കാരുണ്യരഹിതരാം
യൂദസേനകൾ നിന്നെ
ഈ വിധം ദണ്ഡിപ്പിച്ചു
കുരിശിൽ തറച്ചല്ലോ.'

മറിയാമിനെപ്പോലെ കണ്ണീരൊഴുക്കിയ സ്ത്രീകൾ മറ്റാരുമില്ല. 'എന്റെ മകനേ, നീ കരയരുത്. നിന്റെ കണ്ണുനീര് എന്നെ ഭ്രാന്തിയാക്കും.' ഈ വരികൾക്കൊപ്പം യൂദരെ മറിയാം അഭിസംബോധന ചെയ്യുന്നു. യൂദസമൂഹത്തെ മറിയാം ശപിക്കുന്നു. വായനക്കാർക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ടാകുന്ന ഭാഗങ്ങളാവാം ഈ വരികൾ. ഓർത്തഡോക്സ് സഭാവിശ്വാസിയായ കവി ദുഃഖവെള്ളി

യാഴ്ച ആചരണങ്ങളിലൂടെ നേടിയ അനുഭവസമ്പത്താകാം ഇത്തരമൊരു സമീപനത്തിന് പ്രേരിപ്പിച്ചത്. പാലസ്തീനിലും സിറിയയിലും നരകതുല്യമായ ജീവിതാനുഭവങ്ങളിലൂടെ കടന്നുപോകുന്ന സമകാലികരായ നമ്മുടെ സഹോദരങ്ങളെ ഓർക്കുമ്പോൾ ഈ ഭാഗം നൊമ്പരപ്പെടുത്തുന്നു.

യേശുവിന്റെ ക്രൂശുമരണത്തിനും ഉത്ഥാനത്തിനും ശേഷം ശിഷ്യസമൂഹവും വിശ്വാസിനികളും മറിയാമിനെ ശുശ്രൂഷിക്കുന്ന രംഗങ്ങൾ ഹൃദ്യമാണ്. എന്നാൽ കർത്താവിന്റെ കബറിങ്കൽ പോയി മറിയ കരഞ്ഞുവെന്ന ഭാവന വിശ്വാസിയായ ആസ്വാദകന് പരിഭവം തോന്നും. ഉത്ഥിതനായ ക്രിസ്തുവിൽ വിശ്വസിക്കുന്ന, അതിന് സാക്ഷിയായ അമ്മ എന്തിനാണ് കബറിങ്കൽ പോയി നിരാശയുടെ കണ്ണീരൊഴുക്കുന്നത്. തന്റെ ഓർമ്മയ്ക്കായി സൂനോറൊ മാർത്തോമ്മാശ്ലീഹായ്ക്കു നൽകി സ്വർഗ്ഗാരോഹണം ചെയ്ത മറിയാമിനെ വണങ്ങിയാണ് കൃതി പര്യവസാനിക്കുന്നത്.

ഭാഷാഭംഗിയിൽ കവി പൂർണ്ണത നേടി എന്ന് അവകാശപ്പെടുന്നില്ല. വൃത്തവും അലങ്കാരവും ഉൾക്കൊണ്ടുകൊണ്ട് വിമലാംബികയെ ഭക്തിപ്രഭാവത്തിൽ അവതരിപ്പിക്കാനുള്ള ഒരു ശ്രമം. ആ അധ്വാനത്തെ അംഗീകരിക്കേണ്ടതാണ്. പരിശുദ്ധ പരുമല തിരുമേനിയേയും വി. അൽഫോൻസാമ്മയേയും കാവ്യരൂപത്തിൽ കൈരളിക്കു കാഴ്ചവെച്ച ശ്രീ. എം. എ. ജേക്കബിന്റെ വിമലാംബിക കാവ്യവും ആസ്വാദകർക്ക് പ്രിയങ്കരമാകട്ടെ എന്ന് ആശംസിക്കുന്നു.



# മുഖവുര

പരിശുദ്ധ ദൈവമാതാവിന്റെ ജീവചരിത്രത്തെ ആസ്പദമാക്കി രചിച്ച 'വിമലാംബിക' എന്ന കാവ്യകൃതി സഹൃദയസമക്ഷം സമർപ്പിക്കുവാൻ കഴിഞ്ഞതിൽ അനല്പമായ സന്തോഷം ഉണ്ട്. പരമകാരുണികനായ ദൈവത്തിന്റെ കൃപാകടാക്ഷം അനുഭവിച്ചറിയുവാൻ കഴിഞ്ഞ അസുലഭമായ ഒരു അവസരം കൂടിയായിരുന്നു ഇതിന്റെ രചനയുടെയും പ്രസിദ്ധീകരണത്തിനായുള്ള നോക്കിപാർപ്പിന്റെയും സമയം. നാലു പുസ്തകങ്ങൾ എഴുതി പൂർത്തിയാക്കിയതിനു ശേഷമാണ് അഞ്ചാമത്തെ പുസ്തകമായ "വിമലാംബിക" എഴുതിയത് എങ്കിലും ഈ പുസ്തകം ആദ്യംതന്നെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തണമെന്ന് ഞാൻ അതിയായി ആഗ്രഹിച്ചു. അതിനായി പല വാതിലുകളും ഞാൻ മുട്ടിവിളിച്ചു. വിവിധ ക്രൈസ്തവ സഭകളുടെ പ്രസിദ്ധീകരണ വിഭാഗവുമായി ഞാൻ ബന്ധപ്പെട്ടു. നിരാശയായിരുന്നു ഫലം.

ഏതായാലും ഈ ആഘാതം എനിക്ക് താങ്ങാവുന്നതിലും അപ്പുറമായിരുന്നു. എന്റെ മനസ്സിനെയും ശരീരത്തെയും ഈ ആഘാതം സാരമായി ബാധിച്ചു. എനിക്ക് ഹൃദയാഘാതമുണ്ടായി. പത്തു ദിവസം ആശുപത്രിയിലെ തീവ്രപരിചരണ വിഭാഗത്തിലായിരുന്നു. പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിലെ കാർഡിയോളജി വിഭാഗത്തിലെ വിദഗ്ദ്ധനും നല്ലവനുമായ ഡോ. മധു പൗലോസിന്റെയും മറ്റ് മെഡിക്കൽ സ്റ്റാഫിന്റെയും ചികിത്സയുടെ ഫലമായും സർവ്വോപരി ദൈവാനുഗ്രഹത്താലും എന്റെ ഹൃദ്രോഗം ഭേദമാവുകയും ഞാൻ ഭവനത്തിൽ എത്തിച്ചേരുകയും ചെയ്തു. ഇപ്പോൾ ഞാൻ ഭാര്യയുടെയും മക്കളുടെയും പരിചരണത്തിൽ വിശ്രമ ജീവിതം നയിക്കുന്നു.

പരിശുദ്ധ ദൈവമാതാവിന്റെ ജീവചരിത്രത്തെ ആസ്പദമാക്കി വിവിധ ഭാഷകളിൽ ധാരാളം ഗദ്യകൃതികൾ എഴുതപ്പെട്ടിട്ടുണ്ട്. മലയാളത്തിലും ഒട്ടും കുറവല്ല. എന്നാൽ പദ്യകൃതികൾ മലയാളം ഉൾപ്പെടെ ഏതെങ്കിലും ഭാഷകളിൽ എഴുതപ്പെട്ടിട്ടുള്ളതായി അറിവില്ല. ചുരുക്കത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ ജീവചരിത്രത്തെ ആസ്പദമാക്കി എഴുതപ്പെട്ട പ്രഥമ പദ്യകൃതിയാണ് "വിമലാംബിക."

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണം വഴിമുട്ടിയപ്പോൾ ആണ് ഒരു ദൈവദൂതനെപ്പോലെ ഓർത്തഡോക്സ് സഭയിലെ പ്രശസ്ത നായ ഡോ. ഇലവുക്കാട്ട് ഗീവറുഗീസ് റമ്പാൻ എന്നെ കാണുവാൻ എന്റെ ഭവനത്തിൽ വന്നത്. എന്നെക്കാളധികം പലതുകൊണ്ടും ദുഃഖിതനായ അദ്ദേഹത്തോട് ഞാൻ വിവരങ്ങളെല്ലാം സംസാരിച്ചു. തത്സമയം കോട്ടയത്ത് സോഫിയാ ബുക്സ് നടത്തുന്ന ജോയ്സ് തോട്ടയ്ക്കാടുമായി എന്നെ ബന്ധപ്പെടുത്തുകയും കഴിയുന്ന പ്രോത്സാഹനം എനിക്ക് തരണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. കാര്യങ്ങളെല്ലാം മംഗളകരമായി പര്യവസാനിച്ചു. ബഹുമാനപ്പെട്ട റമ്പാച്ചന് സർവ്വവിധ വിജയങ്ങളും നന്മകളും ഉണ്ടാകട്ടെ എന്ന് ആശംസിക്കുന്നു; പ്രാർത്ഥിക്കുന്നു. എന്റെ ബഹുമാന്യ സ്നേഹി തൻ ജോയ്സ് തോട്ടയ്ക്കാടിനെ ഏറെക്കാലമായി കാണാതിരി ക്കുകയായിരുന്നു. എന്റെ വളരെ നാളത്തെ ആഗ്രഹം സഫലമാകു ന്നതിന് ഒരു മുഖാന്തിരമായിത്തീർന്നു ഈ സ്നേഹിതൻ. അദ്ദേഹ ത്തോടും സ്ഥാപനത്തിലെ മറ്റു പ്രവർത്തകരോടുമുള്ള നന്ദിയും സ്നേഹവും കടപ്പാടും അറിയിച്ചുകൊള്ളട്ടെ.

എന്നെയും എന്റെ പുസ്തകത്തെയും അനുഗ്രഹിച്ചാശീർവദിച്ച പരിശുദ്ധ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായോട് എനിക്കുള്ള നന്ദിയും കട പ്പാടും വാക്കുകൾക്ക് അതീതമാണ്. ഞങ്ങൾ തമ്മിലുള്ള നിർമ്മല മായ സ്നേഹബന്ധത്തിന് ഏതാണ്ട് അര നൂറ്റാണ്ടു കാലത്തെ പഴ ക്കമുണ്ട്. അന്നും ഇന്നും അദ്ദേഹം എന്റെ അഭ്യുദയകാംക്ഷിയാണ്. അദ്ദേഹത്തിന്റെ പ്രാർത്ഥന എനിക്കും എന്റെ കുടുംബത്തിനും എപ്പോഴും ഉണ്ടായിരിക്കും എന്ന് പ്രതീക്ഷിക്കുന്നു.

ബഹുമാനപ്പെട്ട ജസ്റ്റീസ് ജെ. ബി. കോശി ഞാനുൾപ്പെടുന്ന കാളിയാങ്കലായ വലിയവീട്ടിൽ കുടുംബത്തിന്റെ അഭിമാനഭാജന മാണ്. റ്റി. എൻ. ശേഷൻ കേന്ദ്രതെരഞ്ഞെടുപ്പു കമ്മീഷന്റെ ചുമ തല വഹിച്ചിരുന്നപ്പോഴാണ് പ്രസ്തുത പദവിയുടെ മഹത്വം ഭാര തീയർ മനസ്സിലാക്കിയത്. അതുപോലെ ബഹുമാനപ്പെട്ട ജസ്റ്റീസ് ബഞ്ചമിൻ കോശി സംസ്ഥാന മനുഷ്യാവകാശ കമ്മീഷന്റെ അദ്ധ്യ ക്ഷനായപ്പോഴാണ് ഈ പദവിയുടെ മഹത്വം കേരളീയർ മനസ്സി ലാക്കുന്നത്. പരിശുദ്ധ മാതാവിന്റെ ഒരു ഭക്തനായ എന്റെ ഈ സഹോദരൻ ഇംഗ്ലീഷിലും മലയാളത്തിലുമായി ഈ വിഷയത്തെ

ആസ്പദമാക്കി ഓരോ പുസ്തകവും എഴുതിയിട്ടുണ്ട്. അദ്ദേഹം അയച്ചുതന്ന ഹൃദ്യവും സുന്ദരവുമായ സന്ദേശത്തിന് കൃതജ്ഞത അർപ്പിക്കുന്നു.

ഞാൻ ഏറെ ബഹുമാനിക്കുകയും എന്നെ ഒത്തിരി സ്നേഹിക്കുകയും ചെയ്യുന്ന ഒരു വൈദികനാണ് ഇപ്പോൾ വൈദികസെമിനാരി പ്രിൻസിപ്പലായിരിക്കുന്ന റവ. ഫാ. ഡോ. ഒ. തോമസ്. അദ്ദേഹം വളരെ ചിന്തോദ്ദീപകവും പ്രോത്സാഹജനകവുമായ ഒരു അവതാരിക എഴുതിത്തന്നു. അദ്ദേഹത്തോടുള്ള നന്ദി വാചാമഗോചരമാണ്.

എന്റെ മാന്യ സുഹൃത്തും അഭ്യുദയകാംക്ഷിയുമായ പുത്തൻകാവ് മെട്രോപ്പോലീറ്റൻ ഹയർ സെക്കണ്ടറി സ്കൂൾ പ്രിൻസിപ്പൽ ശ്രീമതി പ്രിയാ ജേക്കബ് എന്റെ പുസ്തകം ആദ്യന്തം പരിശോധിക്കുകയും ആവശ്യമായ നിർദ്ദേശങ്ങൾ തരികയും പ്രയോജനപ്രദമായ ഒരു ആസ്വാദനം നൽകുകയും ചെയ്തു. പ്രിയയോടുള്ള നന്ദിയും ഈ അവസരത്തിൽ രേഖപ്പെടുത്തുന്നു.

ഈ പുസ്തകത്തിന്റെ മുദ്രണത്തിന് ആവശ്യമായ സാമ്പത്തിക ഭാരം ഭാഗികമായെങ്കിലും വഹിക്കുവാൻ മുമ്പോട്ടുവന്ന രണ്ടു വ്യക്തികൾ എന്റെ ബന്ധുവും അയൽവാസിയുമായ ശ്രീ. ഹാർഡി കോശിയും എന്റെ മാതൃസഹോദരപുത്രി ശ്രീമതി പൊന്നമ്മ അലക്സുമാണ്. ഇരുവരോടുമുള്ള അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തുന്നു.

അല്പമായോ അധികമായോ പ്രത്യക്ഷമായോ പരോക്ഷമായോ ഈ പുസ്തകത്തിന്റെ രചനയ്ക്കും പ്രസിദ്ധീകരണത്തിനും സഹായിച്ച എല്ലാ മാന്യ വ്യക്തികളോടുമുള്ള നന്ദി അറിയിച്ചുകൊണ്ട് സഹൃദയ സമക്ഷം സഹർഷം സവിനയം സമർപ്പിച്ചുകൊള്ളുന്നു. ദൈവം നമ്മെയെല്ലാം അനുഗ്രഹിക്കട്ടെ.

**എം. എ. ജേക്കബ് പുത്തൻകാവ്**

ചെങ്ങന്നൂർ
11-09-2016

# ഉള്ളടക്കം

# പ്രാർത്ഥന

പ്രപഞ്ചദീപം ജഗന്നിവാസൻ
മാനവരക്ഷയ്ക്കായ്
പിറന്നു ധരണിയിൽ മാനവസുതനായ്
കന്യാനന്ദനനായ്
ജഗദീശ്വരകൃപ സീമാതീതം
ലഭിച്ച കന്യകയെ
ദേഹം ദേഹി ആത്മാവെല്ലാം
അവനായ് സമർപ്പിച്ചു
ഈശ്വരസുതനെ മുലപ്പാലൂട്ടാൻ
ഭാഗ്യം ചെയ്തവളെ
വിസ്മരിക്കില്ല താവകനാമം
ലോകാന്ത്യത്തോളം
സ്വർഗ്ഗം പോലും തലകുനിച്ചീടും
അമ്മയാണീയമ്മ
ഇരുട്ടിൽ വെളിച്ചം തൂകുമെന്നമ്മ
കരുണാമയിയല്ലൊ
അജ്ഞാനത്തിൻ തമസു നീക്കി
ജ്ഞാനം പകരുമമ്മ
വിജ്ഞാനത്തിൻ പ്രഭ തൂകീടും
പ്രഥമവിശുദ്ധയല്ലൊ
ശോകം നിറയും ജീവിതവീഥിയിൽ
ആശ്രയമാണമ്മ
കണ്ണീർ തുടയ്ക്കും ആശ്വസിപ്പിക്കും
മാലാഖയാണമ്മ
ജീവിതയാത്രയിൽ സംഭവിച്ചീടുന്ന
തെറ്റുകൾക്കെല്ലാമെ
മാപ്പു നൽകീടുന്ന കോടതിയല്ലൊ
കരുണാമയിയമ്മ
നിർമ്മല മാതെ, വിമലാംബികയെ
വിശുദ്ധകന്യകയെ
ദൂതന്മാരുടെ രാജ്ഞിയല്ലൊ നീ
ദയതൻ സിന്ധുവല്ലൊ

നിർമ്മല ചരിതെ ജഗത്തിൻ മാതെ
കരുണാസാഗരമെ
ഈശ്വര കല്പന മടികൂടാതെ
പാലിച്ചവൾ നീയെ
പാരിൽ പിറന്ന നാരികൾക്കെല്ലാം
മാതൃകയായവളെ
പ്രപഞ്ചവാസികൾ അഖിലം നമിപ്പൂ
താവകത്യാഗത്തെ
നാരീരത്നം, ധരണീമാതെ
വിശുദ്ധകന്യകയെ
ധരണിയിൽ ശാന്തി നിത്യം പുലരാൻ
സുതനോടർത്ഥിക്ക.

### അദ്ധ്യായം 1

# ഉപോദ്ഘാതം

ലോകത്തിൻ ആരംഭത്തിൻ വളരെ മുമ്പുതന്നെ
ജഗത്തിൻ നാഥൻ തന്റെ നിശ്ചയം പോലെതന്നെ
മാനവരക്ഷയ്ക്കായി വചനമായ ദൈവം
ധരണി തന്നിലേക്കു വന്നതാം ദശാന്തരെ
തന്നുടെ വിശുദ്ധമാം ഒരു വാഹനമായി
സ്വമനസാലെ തന്നെ തെരഞ്ഞെടുത്തതാം
പാവന കന്യകയും നിർമ്മല മാതാവുമാം
കന്യകാ മറിയമെ ഞങ്ങൾക്കായ് പ്രാർത്ഥിക്കണെ
തന്നുടെ ദർശനത്താൽ മാലാഖമാരെപ്പോലും
സംഭ്രമ ചിത്തരാക്കി ഭയ വിഹ്വലരാക്കി

തന്നുടെ സ്പർശനത്താൽ  സീനായി പർവ്വതത്തെ
ഇളക്കി മറിച്ചൊരാ ധീരനാം പ്രഭുവിനെ
ആരുടെ ഉദരത്തിൽ വഹിക്കാൻ ഭാഗ്യംകിട്ടി
അവളൊ ഭാഗ്യവതി കന്യകാ മേരി തന്നെ
അവൾതൻ ശ്രേഷ്ഠതയെ വർണ്ണിക്കാൻ, വിവരിപ്പാൻ
ആയിരം നാവുള്ളതാം അനന്തന്നസാധ്യമാം
ദഹിപ്പിച്ചിടുന്നതാം അഗ്നിയെ വഹിച്ചിട്ടും
ദഹിക്കാതിരുന്നതാം പാവന മേരിദേവി
താഴ്മയിൽ വിശുദ്ധിയിൽ ഈശ്വര ഭക്തിയതിൽ
അതി ശ്രേഷ്ടയാമൊരു വിമലാംബിക നൂനം

അന്യനാം പുരുഷന്റെ മുഖത്തേക്കൊന്നുപോലും
സൂക്ഷിച്ചു നോക്കിടാത്ത മഹിളാരത്നമവൾ
പുരുഷവേഷം പൂണ്ടു മുമ്പിലാഗതനായ
ഗബ്രിയേൽ മാലാഖയെ കണ്ടു സംഭ്രമിച്ചവൾ
ഗബ്രിയേൽ മാലാഖയൊ അവളെ ദയാപൂർവ്വം
ശാന്തമാനസയാക്കി ധൈര്യവും പകർന്നേകി.
തന്നുടെ നാഥനാകും ശ്രീയേശു മിശിഹാതൻ
മാതാവാകുമെന്നുള്ള ദൈവകല്പന നൽകി.
മാലാഖചൊല്ലിയോരാ ദൂതു വിശ്വസിക്കുവാൻ
മറിയാം മടികാട്ടി എന്നതു ശരിതന്നെ

എങ്കിലും മാലാഖതൻ വചനം വിശ്വസിച്ചു
സർവ്വശക്തന്റെ ദാസി കന്യകമാരിൽ രത്നം
ദൈവമാം യഹോവതൻ കാരുണ്യം ഉണ്ടായെങ്കിൽ
മരുഭൂവതുപോലും മലർവാടിയായിടും
ഗബ്രിയേൽ മാലാഖതൻ വചനം ശ്രവിച്ചപ്പോൾ
കന്യകാമറിയത്തിൻ സംശയം ഇല്ലാതായി
മാർത്താണ്ഡ ദേവൻ തന്റെ വെളിച്ചം പകർന്നപ്പോൾ
ഭൂവിലെ അന്ധകാരം പൂർണ്ണമായ് അകലുംപോൽ
വിനയപുരസരം കന്യകമേരി ദേവി
സർവ്വശക്തനു മുമ്പിൽ സർവ്വവും സമർപ്പിച്ചു.

ദൈവമാം യഹോവതൻ അത്ഭുത പ്രവൃത്തികൾ
മാനവചേതനയ്ക്കു അപ്രാപ്യം തന്നെനൂനം
ദൈവത്തിൻ പ്രവൃത്തിയെ ബുദ്ധികൊണ്ടളക്കുവാൻ
ബുദ്ധിയില്ലാത്ത നരൻ വെറുതെ ശ്രമിക്കുന്നു.
ദൈവദൂതന്റെ വാക്യം കന്യകാ മേരിദേവി
നിർമ്മല ശിശുവെപ്പോൽ ആശ്രയിച്ചിടുന്നഹൊ.
സ്വന്തമാം ശക്തിയതിൽ ബുദ്ധിയിൽ, വിവേകത്തിൽ
ബുദ്ധിയില്ലാത്ത നരൻ പൂർണ്ണമായ് വിശ്വസിപ്പൂ.
സ്വന്തമാം വിവേകത്തിൽ ഊന്നിടും നരൻ നൂനം
വിനയം പ്രാപിക്കുവാൻ വളരെ ബുദ്ധിമുട്ടും

വിനയം ഇല്ലാത്തവൻ അഹങ്കാരിയാകുന്നു
അഹങ്കാരിക്കു ദൈവം തുണയേകില്ല നൂനം
ഈശ്വരവിശ്വാസവും വിനയം താഴ്മയതും
സംയക്കായ് സമ്മേളിച്ച കന്യകാമാതാവിന്റെ
തികഞ്ഞ ദൈവാശ്രയം ഏറ്റവും ചിന്തനീയം
അവൾതന്നാവശ്യങ്ങൾ സങ്കടം, പരാതികൾ
കുറ്റങ്ങൾ, കുറവുകൾ ശ്രേഷ്ടമാം ഗുണഗണം
സർവ്വവും സർവ്വശക്തൻ ദൈവത്തിൻ തിരുമുമ്പിൽ
സാഷ്ടാംഗം സമർപ്പിച്ചും ജീവമുക്തിയും നേടി
ദൈവത്തിനടിമയായ് സ്വയമേ പ്രഖ്യാപിച്ചു.

അവൾതന്നഭിലാഷം അഖിലം സമർപ്പിച്ചു.
ലോകത്തിന്നപവാദം കഷ്ടത പ്രയാസങ്ങൾ.

സർവ്വദുഃഖങ്ങളെയും പർവ്വതസമാനമാം
സർവ്വ ക്ലേശങ്ങളെയും കർത്തനിൽ സമർപ്പിച്ചാൾ
"ഞാനിതാ കർത്താവിന്റെ വിനീതദാസിയഹൊ
താവക വചനംപോൽ എനിക്കു ഭവിക്കട്ടെ."
ദൈവേഷ്ടം പ്രവർത്തിച്ചു അവന്റെ തിരുനാമം
നിത്യവും വാഴ്ത്തുന്നവൻ കഷ്ടത വരിക്കുന്നു.
കഷ്ടത സഹിപ്പതു ദൈവിക അവകാശം
ഓടിയൊളിക്കുന്നവൻ ദൈവത്തിൻ അമിത്രനാം.

പ്രപഞ്ചദുഃഖങ്ങളെ സഹർഷം സ്വീകരിപ്പാൻ
മനസ്സു കാട്ടുന്നവൻ ദൈവത്തിൻ സ്നേഹിതനാം
നമ്മൾ തൻ ഹൃദയത്തിൽ മിശിഹാ ജനിക്കുവാൻ
ശ്രീമേരി ദേവിയെപ്പോൽ വിനയം ധരിക്കണം.

### അദ്ധ്യായം 2

# മറിയാമിന്റെ ജനനവും ബാല്യവും

ദൈവത്തിൻ ജനനിയാം കന്യകാ ജനയിത്രി
നിർമ്മല ഹൃദയർതൻ മാനസറാണിയത്രെ.
ഞെരുക്കം ദുരിതത്തിൽ വസിക്കും ജനതയ്ക്ക്
ആശ്രയം, അഭയവും സങ്കേതസ്ഥാനവുമാം
ആശയറ്റവരായ മാനവജനതയ്ക്ക്
പ്രത്യാശ നൽകീടുന്ന മന്ദമാരുതനത്രെ.

വൈധവ്യം ഭവിച്ചതാം ദുഃഖപുത്രികൾക്കെല്ലാം
തുണയും ആശ്രയവും കന്യകാ മാതാവത്രേ.
രക്ഷിതാക്കളില്ലാത്ത ബാലികാബാലന്മാർക്കു
താതനും ജനനിയും ശ്രീമേരി തന്നെ നൂനം
അന്യർതൻ പീഡനത്താൽ സങ്കടപ്പെടുന്നോർക്കു
സന്തോഷം പകരുന്ന വല്ലകി തന്നെ മേരി
പാപത്താൽ ഉഴലുന്ന മാനവജനതയ്ക്ക്
പാപമോചനം നൽകും ദൈവമാതാവാണവൾ
രോഗത്താൽ വലയുന്ന ജനകോടികൾക്കെല്ലാം
മോചനം നൽകീടുന്ന ഭേഷജം തന്നെയവൾ.

ദരിദ്ര ജനതയ്ക്കു സമ്പത്തു നൽകീടുന്ന
നിറഞ്ഞ ഭണ്ഡാരവും അളകാപുരിയുമാം.
ജ്ഞാനത്തിനുറവിടം നീതിതൻ ദർപ്പണവും
ശുദ്ധിതൻ മകുടവും കന്യകാ മേരിതന്നെ.
ദൂതർ തൻ ഗണത്തിന്റെ ശുദ്ധർ തൻ സമൂഹത്തിൽ
രാജ്ഞീയാണവൾ നൂനം അവിതർക്കിതമത്രേ.
ക്രൈസ്തവ ജനതതൻ അഭയം സഹായവും
കോട്ടയും ആശ്രയവും എന്നുമെന്നേക്കും തന്നെ
യഹൂദാ ഗോത്രീജനും ദാവീദിൻ വംശജനും
ആയിടും യുയാക്കിമും സഹധർമ്മിണി ഹന്ന.

എന്നിവർ സസന്തോഷം യൂദയാചാരം പോലെ
കാഴ്ചയർപ്പിച്ചിടുവാൻ പ്രാർത്ഥന നടത്തുവാൻ
ജേർസലേം ദേവാലയം വിശുദ്ധ ദേവാലയം.

തന്നിലായെത്തി ചേർന്നു ക്ലേശരഹിതമായി
വിശ്വവിഖ്യാതമാകും പാലസ്തീൻ രാജ്യത്തിലെ
ഗലീല ദേശത്തുള്ള നസ്രേത്താം ഗ്രാമം തന്നിൽ
ഉത്തമ ദമ്പതികൾ യുയാക്കീം ഹന്നാതാനും
മോദേന വസിച്ചഹോ മാതൃകാ ദമ്പതികൾ
ദാനധർമ്മാധികൾക്കും ദൈവിക ശുശ്രൂഷയ്ക്കും
സിംഹഭാഗവും ചെമ്മെ ചെലവുചെയ്തു അവർ.

എങ്കിലും അവരുടെ ഹൃദയം തകർക്കുന്ന
ദൗർഭാഗ്യം ദിനംതോറും ദുഃഖപൂരിതമാക്കി
ദാമ്പത്യം ആരംഭിച്ചു വർഷങ്ങൾ ഇരുപതു
കഴിഞ്ഞെങ്കിലും ദൈവം സന്താനമേകിയില്ല
അതിനാൽ ഇരുവരും സങ്കടസമുദ്രത്തിൽ
മുങ്ങിത്താണുകൊണ്ടവർ ഈശനോടിരന്നഹൊ
വന്ധ്യത യഹൂദർക്കു ആക്ഷേപത്തിനു ഹേതു
ദൈവത്തിൻ ശാപത്തിന്റെ പ്രത്യക്ഷ ലക്ഷണവും
വന്ധ്യയാം കളത്രത്തെ അവൾതൻ സമ്മതത്താൽ
ഉപേക്ഷിച്ചിടുവാനും മറ്റൊരു വനിതയെ.

യഹൂദമതത്തിന്റെ ആചാരാനുഷ്ഠാനംപോൽ
വിവാഹം ചെയ്തിടാനും അവർക്കു സാധ്യമത്രെ.
എങ്കിലും നീതിമാനാം യുയാക്കിം പിതാവഹൊ
തന്നുടെ രമണിയെ ഉപേക്ഷിച്ചതുമില്ല.
ശുദ്ധമാനസനാകും യുയാക്കിം പിതാവഹോ
സർവ്വവും സർവ്വസ്വവും ഈശനിൽ സമർപ്പിച്ചു.
ദൈവത്തിന്നാലയത്തിൽ സാമോദം പ്രവേശിച്ച
യുയാക്കിം ഹന്നാ ഇവർ കാഴ്ചകൾ അർപ്പിച്ചിട്ടു
വിശുദ്ധ സ്ഥാനത്തേക്കു കണ്ണുകൾ പായിച്ചിട്ടു
ദയഭക്തിയോടഹൊ പ്രാർത്ഥന ഉരുവിട്ടു.

പ്രാർത്ഥന ചൊല്ലിടുന്ന ദമ്പതികളെക്കണ്ടു
മുഖ്യ പുരോഹിതനാം ഇസ്സാഖാർ ചൊല്ലിയേവം
“കേൾക്കുവിൻ യുയാക്കിമെ മാമക വചനങ്ങൾ
ന്യായ പ്രമാണങ്ങളെ വിസ്മരിച്ചീടൊല്ല നീ
യിസ്രായേൽ ജനതയിൽ സന്താനരഹിതനാം

നിനക്കീ വിശുദ്ധമാം ദേവാലയത്തിൽ നൂനം,
തൊടുവാൻ, പ്രവേശിക്കാൻ അർഹത ഇല്ലേയില്ല,
സന്താനരഹിതനായ് നിന്നെ ശിക്ഷിച്ചു ദൈവം.
താവക കാഴ്ചകളെ തൃക്കൺ പാർക്കയുമില്ല.
താവക പ്രാർത്ഥനകൾ സ്വീകരിക്കയുമില്ല.

അതിനാൽ യുയാക്കിമെ ദൈവവിധിയിൽ നിന്നും
മോചനം പ്രാപിക്കുവാൻ ദേവനോടിരക്കുക
സന്താനഭാഗ്യം ചെമ്മെ ലഭിക്കും ദശാന്തരെ
ശിശുവോടൊപ്പം നിങ്ങൾ ഇവിടെ വന്നീടുക."
ശകാരം, പരിഹാസം എന്നിവ കേട്ട താതൻ
ഇസാഖാറിനെ കണ്ടു സ്തബ്ധനായ് നിന്നുപോയി.
ശ്രേഷ്ഠപുരോഹിതന്റെ ക്രൂരമാം വചനങ്ങൾ
ദമ്പതികൾക്കു നൂനം വെള്ളിടിപോലെ തോന്നി.
നിന്ദ്യരും ദുഃഖിതരും ആയതാം ദമ്പതികൾ
ദുഃഖസാഗരം തന്നിൽ സത്വരം അമർന്നു പോയ്.

ഈറനാം നേത്രത്തോടെ തകർന്ന ഹൃത്തോടെയും
ദയതൻ സമുദ്രമാം ഈശനോടഭ്യർത്ഥിച്ചു.
"സർവ്വ ശക്തനാം ദേവ, കരുണാ സങ്കേതമേ
അങ്ങുതന്നാലയത്തിൽ ബലിപീഠത്തിൻ മുമ്പിൽ
പാപികൾ ഞങ്ങളിതാ പരിഹാസ്യരായ് തീർന്നു.
അങ്ങുതന്നാലയത്തിൽ ഇനിയെങ്ങനെയെത്തും?
ഇസ്രായേൽ ജനതയിൽ നീതിജ്ഞർക്കെല്ലാവർക്കും
കരുണാ മൂർത്തേ അങ്ങു സന്താനങ്ങളെ നൽകി
മാമക കുറവിനാൽ പാപത്താൽ, തെറ്റിനാലെ
ഞങ്ങൾക്കീ ദുരവസ്ഥ വന്നു ഭവിച്ചു നൂനം.

ദൈവമാം യഹോവയെ ദയതൻ സാഗരമെ
യാക്കോബിന്റെ ദൈവമേ പാപങ്ങൾ ക്ഷമിക്കുക.
അബ്രഹാം പിതാവിനും ഇസഹാക്കിനെ നൽകി
മോദമേകിയ ദേവാ ഞങ്ങളിൽ കനിയണെ" .
ഭവനം തന്നിലേക്കു ഹന്നായെ അയച്ചിട്ടു
യുയാക്കിം രഹസ്യമായ് ആരോടും ചൊന്നീടാതെ
വളരെ ദൂരത്തുള്ള നിബിഡ വിപിനത്തിൽ
പ്രാർത്ഥന, ഉപവാസം എന്നിവ അനുഷ്ഠിക്കാൻ

പ്രതികൂലങ്ങളെത്താൻ തൃണവൽഗണിച്ചിട്ടു
സുസ്മേര വദനനായ് സത്വരം പുറപ്പെട്ടു.

“ദൈവമാം യഹോവയെൻ പ്രാർത്ഥന ശ്രവിച്ചിട്ടു
ഉത്തരം നൽകും വരെ ഭക്ഷണപാനീയങ്ങൾ
സമസ്തം വർജ്ജിച്ചിട്ടു ഏകനായ് സന്യാസിയായ്
ഭീകരവനം തന്നിൽ ഏകയായ് വസിച്ചീടും” .
നാല്പതു ദിനങ്ങളും നാല്പതു രാവുകളും
ഉപവാസവും ചെയ്തു പ്രാർത്ഥിച്ചാൻ നിരന്തരം.
ഏകയായ് ഭവിച്ചോരാ ഹന്നയാ ദശാന്തരെ
കണ്ണുനീർ ധാരയായി ഒഴുക്കി നിരന്തരം
ദേവാധി ദേവൻ ദയാമൂർത്തിയാം യഹോവയ്ക്കു
നിത്യവും പ്രാർത്ഥന തൻ കാഴ്ച്ചകൾ അർപ്പിച്ചവൾ.

ഹന്നാതൻ നിഷ്കളങ്ക പ്രാർത്ഥന യാചനകൾ
ശ്രവിച്ച ദയാമൂർത്തി ഈവിധം പ്രവചിച്ചു.
“മാമക പ്രിയ പുത്രീ ഹന്നാ നീ ശ്രവിക്കുക
ദൈവമാം യഹോവ നിൻ പ്രാർത്ഥന ചെവിക്കൊണ്ടു
ഹന്നാ നീ ഗർഭിണിയായ് മകളെ പ്രസവിക്കും
അവളോ ലോകാരാധ്യ ആയിടും ഇതുസത്യം.”
മധുര മനോജ്ഞമാം സ്വർഗ്ഗീയ നാദംകേട്ടു
അക്ഷികൾ തുറന്നപ്പോൾ സ്വർഗ്ഗദൂതനെ കണ്ടു.
ദൈവദൂതുമായ് വന്ന ദൂതനെകണ്ട ഹന്ന
ഹൃദയംഗമമായി പുഞ്ചിരി തൂകി പാരം.

സൂര്യനാം ഭഗവാനെ കാണുന്ന ദശാന്തരെ
മന്ദസ്മിതം തൂകുന്ന താമരപ്പൂവെന്നപോൽ.
“ദൈവമാം കർത്താവേ ഞാൻ ഇന്നിതാ പോന്നിടുന്നു
എന്റെ സന്തതിയെ ഞാൻ നിനക്കായ് സമർപ്പിപ്പൂ.
പാപിയാമീ ദാസിതൻ പ്രാർത്ഥന കൈക്കൊണ്ട നീ
ലോകവസാനത്തോളം വാഴ്ത്തപ്പെട്ടിടും നൂനം”
സന്തോഷ വാർത്തകേട്ട നീതിമാൻ യുയാക്കിമും
ആനന്ദാതികേരത്താൽ ദേവനെ സ്തുതിച്ചഹൊ.
വന്ധ്യനാം കണവൻ താൻ സുരലോകത്തുനിന്നും
ദിവ്യമാമൊരു വാണി ശ്രവിച്ചു വ്യക്തമായി.

“ശ്രേഷ്ടനാം യുയാക്കിമെ നീയൊട്ടും ദുഃഖിക്കേണ്ട
നിന്റെ പ്രാർത്ഥനയിതാ യഹോവ ശ്രവിച്ചല്ലോ.
“സന്താന രഹിതരാം നിങ്ങളെ നിരന്തരം
ശത്രുക്കൾ പരിഹസിച്ചതും ഞാൻ ശ്രവിച്ചഹൊ
നിങ്ങൾ തൻ ദുഃഖങ്ങളും ഭാരവും പ്രയാസവും
ദയതൻ സിന്ധുവാകും കർത്താവു ശ്രവിച്ചഹൊ
താവക പത്നി നൂനം പുത്രിയെ പ്രസവിക്കും
“മറിയാം” എന്ന പേരു നൽകണം ശിശുവിനു
മകനെ സത്വരം നീ ജേർസലേം പൂകീടുക
നിന്നെയും പ്രതീക്ഷിച്ചു കളത്രം നിന്നിടുന്നു”.

നില വിണ്ടലം തന്നിൽ ദൂതനപ്രത്യക്ഷനായി
യുയാക്കിം കളത്രത്തെ കാണുവാൻ യാത്രയായി
കാഞ്ചന വാതിൽ തന്നിൽ ഹന്നയെ കണ്ടനേരം
ദേവലോകത്തിലെത്തി എന്നവർ സങ്കൽപ്പിച്ചു.
മാസങ്ങൾ തികഞ്ഞപ്പോൾ ഗർഭിണിയായി ഹന്നാ
അവളൊ നിരന്തരം പ്രാർത്ഥിച്ചു കുട്ടിക്കായി.
കൃത്യമാം മാസംതന്നിൽ ഹന്നാതാൻ പ്രസവിച്ചു
സുന്ദരി സുശീലയും ആയൊരു പെൺകുഞ്ഞിനെ
അവർതൻ ഭവനത്തിൽ കുട്ടിക്കു പാർത്തിടുവാൻ
വിശുദ്ധിയുള്ളൊരിടം ചെമ്മെയായൊരുക്കിയാർ.

പുരുഷന്മാർ തൻ സ്പർശം ഒട്ടുമേ ഏൽക്കാത്തതാം
യൂദകന്യകമാരെ ഏല്പിച്ചു ശിശുവിനെ
കോമള കളേബരയാകുമാ ശിശുവിനു
“മറിയാ”മെന്ന നാമം ആദരപൂർവ്വം നൽകി.
മറിയാമിനു മൂന്നു വയസ്സുതികഞ്ഞപ്പോൾ
അവളെ ആലയത്തിൽ സാദരം സമർപ്പിക്കാൻ
യുയാക്കിം ഹന്നായിവർ കുട്ടിയെ വഹിച്ചഹൊ
ജെറുസലേമിലേക്കു സത്വരം യാത്രയായി.
ഹന്നാതൻ സഹോദരി എലിസബത്തിൻ കാന്തൻ
സ്കറിയാ നാമാവാകും ശ്രേഷ്ടനാം പുരോഹിതൻ.

തവണപ്രകാരമായ് കർമ്മങ്ങൾ അനുഷ്ഠിക്കും
വേളയിൽ തന്നെനൂനം ശിശുവേ ആലയത്തിൽ

സാദരം സമർപ്പിക്കാൻ യുയാക്കിം ഹന്നായിവർ
ദീർഘാമായാലോചിച്ചു തീരുമാനവും ചെയ്തു.
യൂദജാതിയിൽപ്പെട്ട കന്യകമാർ തൻസംഘം
തിരികൾ കത്തിച്ചഹൊ കരത്തിൽ ഏന്തിക്കൊണ്ട്
ശിശുവിൻ മുമ്പിലായി യാത്രയങ്ങാരംഭിച്ചു
ജേർസലേം ദേവാലയം തന്നിലങ്ങെത്തിച്ചേർന്നു.
ആചാര്യ പ്രധാനിയാം സഖറിയാവും പിന്നെ
മറ്റുള്ള ആചാര്യന്മാർ അന്തേവാസികളൊക്കെ.

ഒത്തൊരുമിച്ചു ചേർന്നു ബാലിക മറിയാമെ
ദൈവത്തിൻ നികേതനം തന്നിലേക്കാനയിച്ചു
പടവുപതിനഞ്ചും നിഷ്പ്രയാസം കയറി
വിശുദ്ധാലയം തന്നിൽ സധൈര്യം പ്രവേശിച്ചു.
വളരെ തുഷ്ടിപൂണ്ട ആചാര്യൻ സഖറിയ
ബാലികാ രത്നത്തിനു കൃപകൾ വർഷിച്ചഹോ
ആദിനം മുതൽ തന്നെ ബാലികാരത്നമവൾ
ദൈവത്തിൻ ഗൃഹത്തിലെ അന്തേവാസിനിയായി.
വിശുദ്ധാലയം തന്നിൽ ജീവിതം നയിച്ചഹൊ
ഭക്തിയും വിനയവും അവളിൽ വളർന്നഹൊ.

വിശ്രമ വേളകളിൽ വേദവായനകളും
കീർത്തന പാരായണം തയ്യലും നടത്തിയാൾ
വിശുദ്ധാലയം തന്നിൽ വസിക്കും സ്ത്രീരത്നങ്ങൾ
തുന്നലും നെയ്ത്തും ചെമ്മെ അവളെ പഠിപ്പിച്ചു.
ആചാര്യ ഗണത്തിനു അവശ്യം ആവശ്യമാം
അലങ്കാര വസ്ത്രങ്ങൾ നിർമ്മിച്ചു നൽകിയവർ
കന്യകാരത്നമവൾ വിശുദ്ധാലയം തന്നിൽ
ഭക്തിയിൽ വിനയത്തിൽ വസിക്കും ദശാന്തരെ
അവൾതൻ പ്രിയപ്പെട്ട മാതാവും ജനകനും
പാർത്തലത്തിലെ വാസം പൂർണ്ണമായുമുപേക്ഷിച്ചു.

വിശുദ്ധാലയം തന്നിൽ വസിക്കും യോഷകളിൽ
രത്നമായ് മരുവിയാൾ രാജകുമാരി മേരി
ലാവണ്യം, വിനയവും ഭക്തിയും, സുകൃതവും
അവൾതൻ ജീവിതത്തിൽ ലയിച്ചു ചേർന്നിരുന്നു

ദൈവത്തിൻ ഗൃഹംതന്നിൽ വസിച്ച മഹിളകൾ
അവളെ തുന്നൽ,  നെയ്ത്ത് എന്നിവ പഠിപ്പിച്ചു.
ദ്വാദശ വയസഹൊ തികഞ്ഞ മറിയയ്ക്കു
വിവാഹം നടത്തുവാൻ കാര്യമായാലോചിച്ചു.
വയസു  പന്ത്രണ്ടായാൽ കന്യകമാരെ നൂനം
വിവാഹം കഴിപ്പതു യഹൂദനിയമമാം.

പന്ത്രണ്ടു വയസായാൽ ബാലികാകദംബത്തെ
മാതാപിതാക്കൾ നൂനം വീട്ടിലെത്തിക്കും നൂനം
മാതാവും ജനകനും ഇല്ലാത്ത മറിയയെ
വിശുദ്ധാലയം തന്നിൽ പാർക്കുവാൻ സമ്മതിച്ചു
അവൾതൻ വിവാഹവും ഭാവിയും എല്ലാമെല്ലാം
സ്കറിയാ എലിശുബാ ഇവരിൽ നിക്ഷിപ്തമായ്
വയസ്സു പതിനാലു കഴിഞ്ഞാൽ കന്നികൾ തൻ
വിവാഹനിശ്ചയമൊ വളരെ നിർബന്ധമാം
പാവനാലയം തന്നിൽ വസിച്ച കന്നിയവൾ
വിനയം, ദൈവഭക്തി എന്നിവ സ്വീകരിച്ചു.

ദേവാലയത്തിൽ വാഴും സകല ജനങ്ങൾക്കും
കണ്ണിലെ കൃഷ്ണമണി ആയവൾ കന്നിമേരി
അന്ധകാരത്തിൽ കാണും ഇന്ദുവെന്നപോലെയും
കാനനം തന്നിൽ കാണും ഇളമാൻ എന്നപോലെ
സപ്തസാഗരം തന്നിൽ കണ്ടിടും രത്നംപോലെ
കന്യക മേരിദേവി ശോഭിച്ചു വേശ്മം തന്നിൽ

## അദ്ധ്യായം 3

# മറിയാമിന്റെ വിവാഹനിശ്ചയം

മറിയാമിനു നൂനം ദ്വാദശവയസ്സായി
വിവാഹനിശ്ചയത്തിൻ സമയം സമാഗതം.
വയസു പതിനാലു വിവാഹനിശ്ചയത്തിൻ
മംഗളമുഹൂർത്തം താൻ നടത്തിടേണം നൂനം
നിശ്ചയം കഴിയുകിൽ വർഷങ്ങൾ രണ്ടോമൂന്നോ
കഴിഞ്ഞു വിവാഹത്തിൻ ചടങ്ങുനടത്തിടാം
വിവാഹനിശ്ചയം താൻ നടന്നശേഷം വധു
ഭർത്താവിൻ ഗൃഹം തന്നിൽ വസിച്ചിടേണം നൂനം
വധുവും പുരുഷനും ഏകമാം ഗൃഹം തന്നിൽ
വസിച്ചിടീലും ബന്ധപ്പെടുവാൻ സാധ്യമല്ല.
ഈ വിധം യഹൂദർതൻ കർശന നിയമങ്ങൾ
നിർവിഘ്നം പാലിക്കുവാൻ ബാദ്ധ്യസ്ഥർ യഹൂദന്മാർ
വിവാഹത്തിൻ നിശ്ചയം കഴിഞ്ഞാലന്നുമുതൽ
സ്ത്രീ പുരുഷന്മാർ  നൂനം ഭർത്താവും കളത്രവും.

ശ്രേഷ്ഠനാം മഹാചാര്യൻ സഖറിയാവും പിന്നെ
ആചാര്യകദംബവും മൂപ്പന്മാർ ഇവരെല്ലാം
ജേർസലേം ദേവാലയം തന്നിലെ വിശുദ്ധമാം
ഇടത്തിൽ പ്രവേശിച്ചു ദൈവത്തോടാലോചിപ്പാൻ
ശ്രേഷ്ഠനാം മഹാചാര്യൻ സഖറിയാവന്നേരം
വിശുദ്ധവസ്ത്രങ്ങൾ ഹാ ഒന്നൊന്നായ് ധരിച്ച ഹൊ
പാവനസ്ഥലത്തേക്കു മന്ദമായ് പ്രവേശിച്ചു
നിരുദ്ധകണ്ഠനായി കണ്ണുനീരൊലിപ്പിച്ചു.

മറിയാമിനു വേണ്ടി മുട്ടിപ്പായ് പ്രാർത്ഥിച്ചഹൊ
സ്കറിയാ പുരോഹിതൻ ശ്രേഷ്ഠനാം പുരോഹിതൻ
കന്യകാ മേരിക്കായി ബന്ധുവാം പുരോഹിതൻ
പ്രാർത്ഥിക്കും ദശാന്തരെ ശ്രവിച്ചു അശരിരി
"ഈശായി നാമാവിന്റെ തണ്ടതിൽ നിന്നും ചെമ്മെ
നിർണ്ണയം ഒരു ചെങ്കോൽ പുറപ്പെട്ടിടും കേൾക്ക
അതിന്റെ വേരിൽ നിന്നും പുഷ്പമൊന്നുണ്ടായ് വരും
പാവനാത്മാവ് നൂനം അവനിൽ ഉണ്ടായിടും

ജ്ഞാനവും വിവേകവും ശക്തിയും അറിവതും
ചിന്തയും ദൈവഭക്തി ദൈവത്തോടുള്ള ഭയം.

ഈ വിധ ഗുണങ്ങൾ തൻ ആത്മാവിനെക്കൊണ്ടഹൊ
നൂനം ഞാൻ ചൊന്നിടുന്നു അവനറിയപ്പെടും"
ഏശായാ ദീർഘദർശി ജനത്തോടുച്ചരിച്ച
വചനം സമസ്തവും അവിടെ ശ്രവിച്ചഹൊ
സ്കറിയാ പുരോഹിതൻ പാവനവേശ്മം തന്നിൽ
പ്രാർത്ഥിക്കും ദശാന്തരെ ദൂതനുച്ചരിച്ചേവം
"യിസ്രയേൽ രാജ്യത്തിലെ വിഭാര്യന്മാരായീടും
പുരുഷന്മാരെയെല്ലാം വിളിച്ചു വരുത്തേണം
നാട്ടിലെ പുരുഷന്മാർ സമസ്തം അവരുടെ
വടികൾ നിന്റെ മുമ്പിൽ വയ്ക്കേണം സവിനയം

ഏതൊരു പുരുഷന്റെ വടിയിൽ ആണോ ദൈവം
വ്യക്തമാം അടയാളം കാണിച്ചീടുന്നു ചെമ്മെ
നൂനമാ വടിയുടെ ഉടമസ്ഥനാം നരൻ
കന്യകാമറിയത്തിൻ വല്ലഭനായിടട്ടെ".
ദൈവത്തിൻ ദൂതന്നുടെ  അറിയിപ്പുപോലവെ
യിസ്രായേൽ ദേശം തന്നിൽ വിളംബരവും ചെയ്തു.
സുന്ദരിമാരിൽ രത്നം സൽഗുണസമ്പന്നയും
നിഷ്കളങ്കയാം ഭക്ത വിനയ സമ്പന്നയാം
അവൾതൻ കാന്തനാകാൻ ഒട്ടേറെ തരുണന്മാർ
അഹമഹമെന്നപോൽ ദേവാലയത്തിൽ കൂടി.

വന്നവരെല്ലാമഹൊ ദൂതവചനം പോലെ
വടികൾ ആചാര്യനെ ഏല്പിച്ചു നിർവ്വിശങ്കം
സത്വരം ശ്രേഷ്ടാചാര്യൻ വിശുദ്ധ സ്ഥലത്തുപോയ്
ദൈവമാം കർത്താവോടു പ്രാർത്ഥിച്ചു ഭക്തിപൂർവ്വം
പ്രാർത്ഥന കഴിഞ്ഞിട്ടു വടികൾ സമസ്തവും
ഉടമസ്ഥർക്കു തന്നെ തിരിച്ചുനൽകി മുദാ
മദ്ധ്യ വയസ്കനായ യൗസേപ്പെന്നൊരാളിന്റെ
വടിക്കു രൂപാന്തരം ഭവിച്ചു എന്തത്ഭുതം!
വടിമേൽ ഇലകളും കുസുമങ്ങളും കണ്ടു
സുന്ദര കപോതം ഹാ വടിമേൽ വന്നുനിന്നു

കപോതം ഉടനടി പറന്നു പറന്നഹൊ
യൗസേപ്പിൻ ശിരസതിൽ ഇരുന്നു ശങ്കയന്യെ.
ദാവീദു രാജാവിന്റെ ഗോത്രത്തിൽ ജനിച്ചവൻ
ദേശവാസികൾക്കെല്ലാം നീതിമാനായുള്ളവൻ
തച്ചനായ് പണിചെയ്തു ജീവിതം നയിച്ചിടും
അവനെത്തന്നെ ദൈവം മേരിക്കായ് നിശ്ചയിച്ചു.
സത്വരം ശ്രേഷ്ടാചാര്യൻ തച്ചനാമവനോടു
പറഞ്ഞാനിപ്രകാരം വർദ്ധിത ദയാപൂർവ്വം
"ഉത്തമൻ, നീതിമാനാം യൗസേപ്പേ നീ കേൾക്കുക
കന്യകാ രത്നത്തിനെ ചേർക്കുവാൻ മടിക്കേണ്ട

കർത്താവു നിശ്ചയിച്ച വധുവാണിവൾ നൂനം
ഇവളെ സ്വീകരിപ്പാൻ എന്തിനു മടിക്കുന്നു"?
ശ്രേഷ്ടനാം ആചാര്യന്റെ വാക്കുകൾ ശ്രവിച്ചപ്പോൾ
നീതിമാൻ യൗസേപ്പഹൊ ഉച്ചരിച്ചിപ്രകാരം
"വന്ദ്യനാം ശ്രേഷ്ടാചാര്യാ ഞാനൊരു വിവാഹിതൻ
വിവാഹ പ്രായമെത്തി മാമക തനയന്മാർ
കന്യകാരത്നമിവൾ സർവ്വാംഗ സുന്ദരിയാം
യൗവ്വനയുക്തയായ നാരിയാണിവൾ നൂനം
ഭാഗ്യദോഷത്താലഹൊ വല്ലതും സംഭവിച്ചാൽ
പരിഹാസ്യനായ്ത്തീരും യിസ്രായേൽ ജനത്തിന്റെ

ഞാനൊരു ബലഹീനൻ സാധുവാം വയോധികൻ
യിസ്രായേൽ സമൂഹത്തെ ഭയപ്പെട്ടിടുന്നഹം"
യൗസേപ്പിൻ വചനങ്ങൾ ശ്രവിച്ച മഹാചാര്യൻ
കോപതാപങ്ങളോടെ പറഞ്ഞു ഇപ്രകാരം.
"നിഷ്കളങ്കനായിടും യൗസേപ്പേ നീ കേൾക്കുക
ദൈവത്തിൻ കല്പനയ്ക്കു കീഴടങ്ങുവീനിപ്പോൾ
അവന്റെ കല്പനകൾ ധിക്കരിച്ചിടുന്നവൻ
അകാല മൃത്യു തന്നെ ശിക്ഷയായ് ലഭിച്ചിടും"
ഭയത്താൽ വിറച്ചതാം യൗസേപ്പാ ദശാന്തരെ
വിനയാന്വിതനായി പറഞ്ഞാനിപ്രകാരം

"ദൈവത്തിൻ തിരുഹിതം ഇപ്രകാരമാണെങ്കിൽ
അവളെ സംരക്ഷിപ്പാൻ ഞാനിതാ തയ്യാറായി

അവൾതൻ പാലകനായ് അവൾതൻ താതനെപ്പോൽ
അവളെ സ്വീകരിപ്പാൻ എനിക്കു മടിയില്ല
അജ്ഞരാം ജനതതി നിന്ദിച്ചിടട്ടെ എന്നെ
സർവ്വശക്തനാം ദൈവം എനിക്കു കൂട്ടാണല്ലോ
ചാരത്തു നിന്നിടുന്ന മേരി ദേവിയോടായി
താതനാം യൗസേപ്പാഖ്യൻ ഇപ്രകാരവുമോതി
"ദേവാധി ദേവനുടെ കൃപകൾ ലഭിച്ചോളെ
നിനക്കു വന്ദനം ഞാൻ ചൊല്ലുന്നു മടിക്കാതെ.

വിശ്രുതമായിടുമീ ആലയം തന്നിൽ നിന്നും
മാമക വേശ്മം തന്നിൽ കൊണ്ടുപോയിടുന്നിതാ.
മാമക കളത്രം ഹാ വിണ്ടലം തന്നിൽ പൂകി
ആലയം തന്നിൽ നൂനം അന്തേവാസികളില്ല.
അബലയാകും നിന്നെ തനിയെ വിട്ടിട്ടഹം
പണികൾ ചെയ്തിടുവാൻ പോയിടും ദിനംതോറും.
ദുർബ്ബലയാകും നിന്നെ പരിപാലിച്ചീടുവാൻ
സർവ്വശക്തനാം ദൈവം നിനക്കു കാവൽ നിൽക്കും"
ശ്രേഷ്ടരാമാചാര്യന്മാർ ഭക്തരാമവരുടെ
പാണി ഗ്രഹണത്തിന്റെ നിശ്ചയം നടത്തിയാർ.

## അദ്ധ്യായം 4

# നവദമ്പതികൾക്കു സ്വീകരണം

വിവാഹനിശ്ചയത്തിൻ ചടങ്ങുകഴിഞ്ഞപ്പോൾ
മറിയാം യൗസേപ്പിവർ ഗൃഹത്തിലെത്തിച്ചേർന്നു.
മരത്തിൻ പണിചെയ്യും യൗസേപ്പാം പിതാവിന്റെ
ഭവനം തന്നിലിതാ വലിയ ജനക്കൂട്ടം
പുതിയ വധുവിനെ കാണുവാൻ നാരികൾതൻ
വലിയ പുരുഷാരം ഭവനം തന്നിലെത്തി
സുന്ദരി, സുമുഖിയും സുന്ദരാംഗിയുമായ
മണവാട്ടിയെക്കണ്ട നാരികളാഹ്ലാദിച്ചു
തന്നുടെ മുഖത്തേക്കു സാകൂതം നോക്കീടുന്ന
ജനക്കൂട്ടത്തെ നോക്കി സാദരം പുഞ്ചിരിച്ചു.

മെല്ലവേ നടന്നഹൊ ചാരത്തെത്തിയ നേരം
മാനിനി കദംബകം ഗാഢമായശ്ലേഷിച്ചു
സൗഹൃദം നിറഞ്ഞുള്ള ഭാഷണങ്ങൾക്കു ശേഷം
മേരിയെ സ്തുതിക്കുവാൻ നാരികളൊത്തുകൂടി
ശാലീന സുന്ദരിയാം മേരിയെക്കണ്ടനേരം
യോഷകൾ സന്തോഷത്താൽ നർത്തനമാടീ നൂനം
നീതിമാൻ യൗസേപ്പിന്റെ ഭവനം അന്നേരത്തിൽ
ജനസഞ്ചയത്താലെ ഉത്സവപ്പറമ്പായി.
നീതിമാൻ, നിഷ്കളങ്കൻ നിർമ്മല ചരിതനാം
യൗസേപ്പു പിതാവിന്റെ ഭാഗ്യത്തിൽ സന്തോഷിച്ചു.

തികച്ചും സാധാരണക്കാരനാം യൗസേപ്പിനു
ദൈവം നൽകിയ കൃപ വീണുകിട്ടിയ ഭാഗ്യം
നസറേത്താകും ഗ്രാമം ഈയൊരു വിവാഹത്താൽ
ജഗത് പ്രസിദ്ധമായി ജനങ്ങൾ സന്തോഷിച്ചു.
നാരികൾ വട്ടം കൂടി നവ വധുവിന്നുടെ
ശ്രേഷ്ടമാം ഗുണഗണം വർണ്ണിപ്പാൻ തുടങ്ങിയാർ
"ഞങ്ങൾ തൻ സഹോദരൻ യൗസേപ്പിൻ വധുവായി
വന്ന മാണിക്യ മുത്തെ നിനക്കു സുസ്വാഗതം
വിണ്ടല മതിൽനിന്നും സരണി തെറ്റിവന്നു
കൊച്ചുമാലാഖയാണോ സുരസുന്ദരിയിവൾ.

കാനനമദ്ധ്യത്തിലായ് കാന്തിയിൽ ശോഭിക്കുന്ന
കാഞ്ചനവിളക്കാണോ ദേവകന്യകയാണോ
പാരിതിൽ മഹാദുഃഖം സഹിക്കും ജനതയ്ക്കു
ദുഃഖങ്ങളകറ്റുവാൻ വന്നമാലാഖയാണോ?
കടലിൽ ദിശതെറ്റി ഉഴലും നാവികർക്കു
വഴികാട്ടിടുന്നൊരു ദീപസ്തംഭമൊ ചൊൽക
പാരിതിൽ വനിതകൾ എങ്ങനെ ആയിടേണം
എന്നുകാട്ടിടാൻ വന്ന സ്വർഗ്ഗീയ മദ്ധ്യസ്ഥയൊ
സുന്ദരരാമം തന്നിൽ ഉജ്ജ്വല ശോഭയോടെ
പൂത്തു നിന്നീടുന്നൊരു സുഗന്ധ കുസുമമൊ

നസറേത്താകും ഗ്രാമം അങ്ങാകും ദീപത്തിന്റെ
പ്രഭയിൽ കുളിക്കുവാൻ ഇടയായിടട്ടഹൊ
സുന്ദര സ്വരൂപിണി മാനിനിമാർ തൻ മൗലി
മീറതൻ സമുദ്രമെ സങ്കട സമുദ്രമെ
നവ്യമാം സഭയുടെ സാക്ഷിപ്പെട്ടകമല്ലോ
ദ്വിതീയ വിണ്ടലമെ മാലാഖമാർതൻ രാജ്ഞി
പാരിടം തന്നിലുള്ള സീമന്തിനിമാരിൽ നീ
ഭാഗ്യവതി തന്നെ നീ തീക്കൽപ്പാറയുമല്ലോ
ലോകത്തിൻ രക്ഷയ്ക്കായി ജനിക്കും രക്ഷകന്റെ
മാതാവായ് തീരാനുള്ള ഭാഗ്യവും നിനക്കല്ലൊ

മിശിഹാ രാജാവിനെ വഹിക്കും ദിവ്യരഥം
ശാന്തിതൻ മന്ത്രസ്വരം ഉതിർക്കും ദിവ്യവീണ
പ്രപഞ്ച സങ്കടങ്ങൾ സർവ്വവും സഹിച്ചതാം
സർവ്വം സഹയായുള്ള യോഷയും നീയല്ലയോ
ഈ കാണും പ്രപഞ്ചത്തിൻ സൃഷ്ടാവെ ഉദരത്തിൽ
വഹിക്കും സീമന്തിനീ നീതന്നെയല്ലൊ കന്നി
ജഗത്തിൻ പാപങ്ങളെ കഴുകിത്തുടയ്ക്കുവാൻ
ജനിച്ച രണ്ടാമത്തെ ഹവ്വയും നീയല്ലയൊ
ലോകത്തിൻ മാതാവാകും കന്യകെ മറിയമെ
അങ്ങുതൻ മക്കളല്ലൊ ഞങ്ങളേവരും ധന്യെ

പ്രഥമ കന്യകയാൽ പാപപങ്കിലമായി
ദ്വിതീയ കന്യകയാൽ പാപങ്ങൾപോക്കും നൂനം"

നിഷ്കളങ്കരായുള്ള  യഹൂദനാരികൾ തൻ
ആശംസാ വചനങ്ങൾ ശ്രവിച്ചു കണ്ണീർ തൂകി
നിഷ്കളങ്കയാം മേരി ലലനാ മണികളെ
ഗാഢമായാശ്ലേഷിച്ചു ചുംബിച്ചു സ്നേഹപൂർവ്വം
അവൾതൻ ആനനത്തിൽ കണ്ടതാം അശ്രുക്കളെ
അവർ തൻ വസ്ത്രത്താലെ തുടച്ചു ദയാപൂർവ്വം
സുന്ദരകളേബര മേരിയെ വിട്ടുപോകാൻ
യോഷമാർക്കൽപം പോലും മനസുതോന്നുന്നില്ല.

അവൾതൻ സാന്നിദ്ധ്യവും അവൾതൻ വിശുദ്ധിയും
അവൾതൻ ലാളിത്യവും അവൾതൻ വിനയവും
നിസ്തൂല്യം, നിരുപമം അനന്യം, അന്യാദൃശ്യം
അവൾക്കു സദൃശ്യയായ് വേറൊരു നാരിയുണ്ടോ?
ബാല്യത്തിൽ തന്നെയവൾ അനാഥയായി കഷ്ടം
ബാലവേല ചെയ്തവൾ ഭക്ഷണം കഴിച്ചഹൊ
മാതാവിൻ, പിതാവിന്റെ സ്നേഹവാത്സല്യങ്ങൾ ഹാ
അവൾക്കു സ്വീകരിപ്പാൻ ഒട്ടുമേ കഴിഞ്ഞില്ല.
പ്രായമായിടും മുമ്പ് വിവാഹനിശ്ചയത്തിൻ
ബന്ധനം ഏറ്റുവാങ്ങി കർത്താവിൻ ഹിതംപോലെ

വളരെക്കഴിഞ്ഞില്ല ഗബ്രിയേൽ മാലാഖതൻ
വചനം ശ്രവിച്ചവൾ ഉൽകണ്ഠാകുലയായി
പാരിന്റെ ചരിത്രത്തിൽ യാതൊരു വനിതയും
കണ്ണുനീർ കുടിച്ചില്ല കഷ്ടത സഹിച്ചില്ല
സർവ്വവും കർത്താവിന്റെ ആജ്ഞയ്ക്കു വിധേയമായ്
കഷ്ടവും വേദനയും ആവോളം സഹിച്ചവൾ
സർവ്വശക്തനുവേണ്ടി സർവ്വവും സഹിച്ചവൾ
സർവ്വലോകത്തിന്റെയും മദ്ധ്യസ്ഥയായി മാറി.

## അദ്ധ്യായം 5

# കുടുംബജീവിതം

തച്ചനാം യൗസേപ്പാഖ്യൻ നീതിമാൻ, നിഷ്കളങ്കൻ
ദൈവകല്പനകളെ നിർണ്ണയം പാലിപ്പവൻ
തനിക്കു ലഭിക്കുന്ന തുച്ഛമാം വരുമാനം
കൊണ്ടുജീവിതവൃത്തി നയിച്ചു ഞെരുക്കത്തിൽ
ലളിത ജീവിതവും ദൈവിക ചിന്തയതും
യൗസേപ്പാം പിതാവിന്റെ ജീവിത മുദ്രാവാക്യം
വിശുദ്ധ മറിയമൊ ഭർത്താവിൻ വരുമാനം
അനുസരിച്ചുള്ളതാം ജീവിതം വൃതമാക്കി
യഹൂദാദേശം തന്നിൽ അത്ഭുത ജനകമാം
സംഭവ പരമ്പര നടന്നു ഇക്കാലത്തു
ശ്രേഷ്ടനാം പുരോഹിതൻ സഖറിയാവിന്നഹൊ

ദൈവത്തിന്നാലയത്തിൽ ധൂപമർപ്പിച്ചിടുവാൻ
സമയം ആഗതമായ് ഈശനു സ്തുതിചൊല്ലി
നിർമ്മല മനസ്സോടെ ഏകാഗ്രചിത്തനായി
സഹധർമ്മിണിയാകും എലിസബത്തിന്നഹൊ
സന്താനം ലഭിച്ചില്ല അവളൊവൃദ്ധയായി
തികഞ്ഞ ദൈവഭക്തർ തികഞ്ഞ നിഷ്കളങ്കർ
സന്താനസൗഭാഗ്യത്തിൻ കൃപയൊ ലഭിച്ചില്ല
ഒരുനാൾ സഖറിയ ധൂപമർപ്പിപ്പാനായ്
ദേവാലയത്തിൻ ചാരെ നിന്നിടും ദശാന്തരെ
വിണ്ടലം തന്നിൽ നിന്നും ആഗമിച്ചൊരുദൂതൻ

സഖറിയാവിന്നോടു പറഞ്ഞാനിപ്രകാരം
"നീതിമാൻ സഖറിയാ, ഭീതിയതൊട്ടും വേണ്ട
താവക പ്രിയപത്നി മകനെ പ്രസവിക്കും
അവനു യഥാകാലം യോഹന്നാനെന്ന പേരു
സംശയം കൂടാതെ നീ നിർണ്ണയം നീ നൽകേണം
അവന്റെ ജനനത്താൽ പലരും സന്തോഷിക്കും
കർത്തൃ സന്നിധിയിങ്കൽ അവനൊ വലിയവൻ
ഗോസ്തനിരസമതും മധുവുമവിതർക്കം

അവനൊ സ്പർശിക്കില്ല സന്യാസി തന്നെയവൻ
മാതാവിൻ ഗർഭമതിൽ കിടക്കും ദശാന്തരെ
പാവനാത്മാവിൻ കൃപ വളരെലഭിച്ചിടും

യിസ്രായേൽ തനയരിൽ വലിയ സമൂഹത്തെ
കർത്താവിൻ സവിധത്തിൽ തിരിച്ചുവരുത്തിടും
താതർ തൻ ഹൃത്തുക്കളെ തനയന്മാരിലേക്കും
വഴങ്ങാതിരുന്നിടും മാനവകദംബത്തെ
നീതിജ്ഞ സമൂഹത്തിൻ ബോധത്തിലേക്കും ചെമ്മെ
പിന്തിരിപ്പിച്ചും കൊണ്ട് മാനസാന്തരത്തിനായ്
ഒരുങ്ങി പുറപ്പെടും മാനവസമൂഹത്തെ
കർത്താവിനായി ചെമ്മെ ഉണർത്താൻ ഒരുക്കുവാൻ
മിശിഹായിക്കു മുമ്പായി കൊടുങ്കാറ്റെന്ന പോലെ
ഏലീയാ നബിയുടെ ആത്മാവും ശക്തിയുമായ്

യോഹന്നാനിതു സത്യം ധരയിൽ നടന്നിടും
ധീരനായ് വീരനായി വിപ്ലവകാരിയായി"
വിണ്ടല ദൂതൻ തന്റെ വാക്കുകൾ അഖിലവും
കേവലം തമാശയായ് ചിന്തിച്ചു സഖറിയാ

"വിണ്ടലമതിൽ നിന്നും ആഗതൻ ഗബ്രിയേലെ
എങ്ങനെ ഈ വിധത്തിൽ സംഭവിച്ചിടും ചൊൽക
മരുഭൂമിയെങ്ങിനെ മലർവാടിയായിടും
കരിങ്കല്ലിലെങ്ങിനെ സസ്യങ്ങൾ കിളിർത്തിടും"?
വൈദികൻ സഖറിയ പറഞ്ഞ വചനങ്ങൾ
ശ്രവിച്ച ദൂതന്നഹൊ കോപമുണ്ടായി പാരം

"ഗബ്രിയേൽ നാമാവഹം വിണ്ടലം തന്നിൽനിന്നും
ഇവിടെ ആഗമിച്ച സന്ദേശവാഹകനാം
ഞാനുച്ചരിച്ചതായ വചനമഖിലവും
വിണ്ടലനാഥൻ തന്റെ കല്പനയെത്ര നൂനം
അവന്റെ കല്പനകൾ നിങ്ങളെ അറിയിക്കാൻ
വിണ്ടല നാഥൻ തന്നെ അയച്ചു ദയാപൂർവ്വം
അവന്റെ വചനങ്ങൾ വിശ്വസിക്കാത്തതിനാൽ
രസനബന്ധിതമായ് ഊമനായിരിക്കുക"
ദൈവത്തിൻ ആലയത്തിൽ വന്നതാം ജനത്തോടു
കേവലം ഒരുവാക്കു സംസാരിപ്പാനായില്ല

ആ നിമിഷം മുതലായ് വൈദികൻ സഖറിയാ
ഊമനായ് ഗൃഹംതന്നിൽ വാഴുവാനിടയായി.
സഖറിയാവിന്നുടെ ദുരവസ്ഥ കണ്ടപ്പോൾ
ഗ്രാമവാസികളെല്ലാം സംഭ്രമചിത്തരായി.
ദിവസങ്ങൾക്കു ശേഷം വന്ധ്യയാം എലിശുബാ
ദൈവവചനം പോലെ ഗർഭധാരണം ചെയ്തു.
അന്നൊരു നാളിൽമേരി അവൾതൻ ഗൃഹംതന്നിൽ
ഏകയായ് പ്രാർത്ഥനയിൽ മുഴുകികഴിയുമ്പോൾ
അവൾ തൻ മുറിതന്നിൽ അത്ഭുത ദീപ്തികണ്ടു
അനന്യം, അസുലഭം ഉജ്ജ്വലം, സ്വർഗ്ഗീയവും

തികച്ചും അപൂർവ്വമാം ദീപ്തിയിലവൾ കണ്ടു
സുരലോകത്തിൽ നിന്നും വന്നതാം മാലാഖയെ
ഉജ്ജ്വല ശോഭയോടെ വിളങ്ങും മാലാഖയെ
കണ്ടവൾ മേരി ദേവി സംഭ്രമം പൂണ്ടിടിനാൾ
ശാന്തമാം സ്വരത്തോടെ നിഷ്കളങ്കനാം ദൂതൻ
കന്യകരത്നത്തോടു പറഞ്ഞാനിപ്രകാരം
"ദൈവത്തിൻ കൃപയാലെ നിറഞ്ഞ വിമലാംബെ
നിനക്കു നിത്യമായി സ്തുതി ചൊന്നീടുന്നഹം
സർവ്വശക്തനാമീശൻ കരുണാരത്നാകരം
നിർമ്മലയാകും നിനക്കെന്നെന്നും കൂട്ടാണല്ലോ"

സന്ദേശ വാഹകന്റെ മധുരസ്വരം കേട്ടു
വിമലാംബിക പാരം ആശ്ചര്യഭരിതയായ്
"നിർമ്മലെ മറിയമെ ഭീതിവേണ്ടല്പം പോലും
നിനക്കു ദൈവകൃപ ലഭിച്ചു അവിതർക്കും
കന്യകെ നിർണ്ണയം നീ ഗർഭിണിയാകും വേഗം
ദൈവാനുഗ്രഹത്താൽ നീ മകനെ പ്രസവിക്കും
ബാലമാർത്താണ്ഡനെപ്പോൽ ശോഭിക്കും ശിശുവിനു
യേശുവെന്നപേർ തന്നെ നൽകണം മടിക്കാതെ
വിളിക്കപ്പെടുമവൻ ദൈവത്തിൻ പുത്രനെന്നു
ദാവീദിൻ സിംഹാസനം അവനുലഭിച്ചിട്ടും

യാക്കോബിൻ ഗൃഹംതന്നിൽ എന്നുമെന്നേക്കും തന്നെ
രാജാധിരാജാവായി വാണിടും ഇതുസത്യം"

ഭയത്താൽ വിറപൂണ്ടു കന്യക സംഭ്രമിച്ചു
ദൂതനോടിപ്രകാരം സംശയം ചോദിച്ചവൾ
“നരനെ അറിയാത്ത കന്യക ഞാനെങ്ങിനെ
ഗർഭിണിയാകും പിന്നെ മകനെ പ്രസവിക്കും?”
വിമലാംബികയുടെ തികച്ചും ന്യായമായ
സംശയം തീർത്തിടുവാൻ ദൂതനിങ്ങനെ ചൊന്നു.
“പാവനാത്മാവു നൂനം നിന്റെ മേൽ ആഗമിക്കും
സർവ്വ ശക്തന്റെ ശക്തി നിന്റെ മേൽ നിഴലിക്കും

ആകയാൽ നിന്റെ പ്രജ ദൈവത്തിൻ പുത്രനെന്നു
ലോകാവസാനത്തോളം വിളിക്കും നരരെല്ലാം
താവകചാർച്ചക്കാരി എലിസബെത്തെന്നവൾ
നിർണ്ണയം ഗർഭിണിയായ് മകനെ പ്രസവിക്കും
മച്ചിയായ് വിളിച്ചതാം അവൾക്കിന്നിതാ നൂനം
ആറുമാസമായിതാ കന്യകാ മറിയമെ
പ്രപഞ്ച സൃഷ്ടാവാകും സർവ്വശക്തനു നൂനം
അസാധ്യമായിട്ടൊന്നും ഇല്ലായെന്നറിയുക.”
ഗബ്രിയേൽ മാലാഖതൻ വചനം ശ്രവിച്ചപ്പോൾ
കന്യക മേരിദേവി വിനയാന്വിതനായി.

“വിണ്ടല വാസിയാകും ഗബ്രിയേൽ നീ കേൾക്കുക
പ്രപഞ്ച സ്രഷ്ടാവിന്റെ ദാസിയാണിയുള്ളവൾ.
സർവ്വ ശക്തന്റെ ഹിതം എന്തുതന്നെയാകിലും
അതുപോൽ തന്നെ എന്നിൽ സംഭവിച്ചിടട്ടഹൊ”
വിമലാംബിക മേരി ദേവിയെ വീണ്ടും വീണ്ടും
സ്തുതിച്ചു ദൂതൻ വേഗം മറഞ്ഞാനാകാശത്തിൽ.
ദൈവത്തിൻ ദൂതനായ ഗബ്രിയേൽ നാമാവിന്റെ
വചനമഖിലവും സിരകൾ വഴിയായി
വിശുദ്ധ മറിയത്തിൻ ഗർഭപാത്രത്തിലേക്കു
സത്വരം പ്രവേശിച്ചു ജഡമായ് രൂപംമാറി.

പാവനറൂഹായുടെ അത്ഭുത പ്രവർത്തനം
മേരിതന്നുദരത്തിൽ വന്നു സംഭവിച്ചഹൊ
വചനം, ശരീരവും ആത്മാവും ഒരുമിച്ചു
കന്യകാ മറിയത്തിൻ ഉദരത്തിൽ വസിച്ചു

പ്രഥമ മാതാവാകും ഹവ്വാതൻ പാപത്തിനു
പരിഹാരം ചെയ്തിടാൻ ദ്വിതീയ ഹവ്വായായി.
അദൃശ്യനാമീശനെ നരനു ദൃശ്യമാക്കാൻ
ദൈവത്തിൻ പുത്രനിതാ മേരിതന്നുദരത്തിൽ
മാനവസുതന്മാരെ ദേവനന്ദനരാക്കാൻ
ദേവതനയനിതാ മാനവ പുത്രനായി.

യഹൂദ ജനത്തിന്റെ വിശേഷ ദിവസമാം
പെസഹാ തൻ പെരുന്നാൾ ആഗതമായി നൂനം
കുടുംബാചാരം പോലെ ജെറുസലേമിലുള്ള
വിശുദ്ധാലയം തന്നിൽ പോകുവാനാഗ്രഹിച്ചാൾ
കന്യകമറിയാമിൻ മാതൃസഹോദരിയാം
എലിസബത്തും പിന്നെ വൈദികൻ സ്കറിയാവും
ജേർസലേം പട്ടണത്തിൽ ചാരത്തു വസിക്കുന്നു.
വന്ധ്യവയോധികയാം മാതൃസഹോദരിയെ
കാണുവാൻ അത്യധികം മറിയാമാഗ്രഹിച്ചു.
നവദമ്പതികളാം ജോസഫും മറിയവും

വിശുദ്ധ ഗൃഹത്തിലെ പെരുന്നാളാഘോഷത്തിൽ
ഹൃദയാഹ്ലാദത്തോടെ മോദേന സംബന്ധിച്ചു
പെരുന്നാളിനുശേഷം സ്വന്തമാം ഗൃഹം തന്നിൽ
യൗസേപ്പു പിതാവിതാ തിരിച്ചു യാത്രയായി.
കന്യകമേരി ദേവി മാതൃസഹോദരിയുടെ
ഭവനം ലക്ഷ്യമാക്കി യാത്രയും തുടർന്നഹൊ.
പൂർണ്ണ ഗർഭിണിയാകും വൃദ്ധയാം ഏലിശുബാ
സോദരി നന്ദിനിയെ ദർശിച്ചു ദൂരത്തായി
തന്റെ പ്രായവും പിന്നെ ക്ഷീണവും ദൂരെത്തള്ളി
മേരിതൻ ചാരത്തേക്കു ഓടിയാൾ വൃദ്ധയവൾ.

എലിസബത്തിന്നുടെ അതിരറ്റാഹ്ലാദത്തെ
കണ്ടവൾ മേരിദേവി സത്വരം നടന്നെത്തി.
പരിശുദ്ധാത്മാവിനാൽ നിറയപ്പെട്ടോളായി
ഇപ്രകാരം പറഞ്ഞു സഖറിയാവിൻ പത്നി
"അംഗനമാരിൽ രത്നമായുള്ള മകളെ നീ
ദൈവമാം യഹോവതൻ കൃപയാൽ നിറഞ്ഞവൾ

കന്യകാമാണിക്യമെ താവകഗർഭഫലം
അനുഗൃഹീതം തന്നെ ദൈവത്തിൻ കരുണയാൽ
മാമക കർത്താവിന്റെ മാതാവാമവിടുന്നു
എന്നുടെ ചാരത്തഹൊ വന്നുകാണുവാനുള്ള

ഈയൊരു മഹാഭാഗ്യം തന്നതാം യഹോവയെ
ആയുസു മുഴുവനും വാഴ്ത്തിടും, സ്തുതിച്ചിടും
തവ വന്ദനസ്വരം ശ്രവിച്ച നിമിഷത്തിൽ
മാമക ഉദരത്തിൽ പൈതലാൾ തുള്ളിച്ചാടി
ദൈവത്തിൻ വചനങ്ങൾ പൂർണ്ണമായ് വിശ്വസിച്ച
നിർമ്മലേ, നിഷ്കളങ്കേ നൂനം നീ ഭാഗ്യവതി".
പരിശുദ്ധാത്മാവിനാൽ നിറഞ്ഞ മേരിദേവി
വിനയാന്വിതയായി ഓതിനാളിപ്രകാരം
"മഹത്വപ്പെടുത്തുന്നു കർത്തനെ എന്നാത്മാവ്
മമ ചിത്തമൊ എന്റെ കർത്താവിൽ ആനന്ദിപ്പൂ.

കർത്താവാം അവിടുന്നു അവന്റെ ദാസിയുടെ
താഴ്മയെ വിനയത്തെ ദയയാൽ കടാക്ഷിച്ചു
ഇന്നുമുതലെന്നേക്കും തലമുറകളെല്ലാം
പാവപ്പെട്ടവളെന്നെ ഭാഗ്യവതിയെന്നോതും
ശക്തനായിടുമവൻ എനിക്കു വൻകാര്യങ്ങൾ
ചെയ്തിരിക്കുന്നു ദിവ്യ സാഗരമായുള്ളവൻ
പാവനം തന്നെ നൂനം അവന്റെ തിരുനാമം
ദയതൻ സിന്ധു അവൻ സ്നേഹസാഗരമവൻ
അവന്റെ ഭക്തർക്കായി തലമുറകൾ തോറും
ദയതൻ മാരിയവൻ ചൊരിയും സുനിശ്ചിതം

സർവ്വ ശക്തനാമവൻ അവന്റെ ഭുജം കൊണ്ടു
ബലവും ശക്തിയതും പ്രകടിപ്പിക്കും നൂനം
ഹൃദയ വിചാരത്തിൽ അഹങ്കരിക്കുന്നോരെ
നിർദ്ദയം നിർദാക്ഷിണ്യം ചിതറി തെറിപ്പിക്കും
ശക്തരാം രാജാക്കളെ സിംഹാസനത്തിൽ നിന്നും
നിലത്തു മറിച്ചിട്ടു തകർക്കും നശിപ്പിക്കും
ആലംബഹീനന്മാരെ ദീനരെ, ദുഃഖിതരെ
കണ്ണുനീർ തുടച്ചിടും പരിപാലിക്കും നൂനം

സമ്പന്ന കദംബത്തെ ശക്തനാം കർത്താവവൻ
യാതൊന്നും നൽകിടാതെ വെറുതെ അയച്ചിടും
അവന്റെ കാരുണ്യത്താൽ അവന്റെ ദാസനായ
ഇസ്രായേലിനെ മുറ്റും വളരെ സഹായിച്ചു"
പിന്നെയും മൂന്നുമാസം അവിടെ താമസിച്ചു
പിന്നീടു യൗസേപ്പിന്റെ ഭവനം പൂകിയവൾ

## അദ്ധ്യായം 6

# യോഹന്നാന്റെ ജനനം

യോഹന്നാൻ സ്നാപകന്റെ നാമം ശ്രവിക്കുന്നേരം
വിപ്ലവകാരിയുടെ ഓർമ്മകൾ ഓടിയെത്തും
ശ്രേഷ്ഠനാം ആചാര്യന്റെ മകനായ് പിറന്നവൻ
അത്ഭുത ജനനത്താൽ പ്രസിദ്ധനായി പാരം

ചെറുപ്പകാലം തന്നെ സന്യാസവര്യനായി
മരുഭൂ ഗൃഹമാക്കി നിത്യബ്രഹ്മചാരിയായ്
ലളിത ജീവിതത്താൽ ഈശന്റെ സ്നേഹിതനായ്
ദുഷ്ടരാം നരർക്കവൻ നിത്യശത്രുവായ് മാറി.
ദുഷ്ടർക്കു മുമ്പിലവൻ ധീരനായ്, സുധീരനായ്
മുഖം നോക്കാതെയവൻ എതിർത്തു തെറ്റുകളെ
രാജാവും അടിമയും അവനുതുല്യർ തന്നെ
തെറ്റുകൾ കണ്ടാൽപിന്നെ തീവ്രമായെതിർത്തിടും
ബന്ധുജനങ്ങളില്ല, സുഹൃത്തുക്കളുമില്ല
മരുഭൂവാസിക്ക ഹൊ എവിടെ സുഹൃത്തുക്കൾ

മുകളിലാകാശവും താഴെയായ് ധരണിയും
സമ്പത്തും പദവിയും അവനുവേണ്ടേ വേണ്ട
ശരിക്കും സന്യാസിയായ് ജീവിച്ച യോഹന്നാനു
ദാരിദ്ര്യം, ബ്രഹ്മചര്യം അവന്റെ മുദ്രാവാക്യം
പാരിലെ മനുഷ്യന്റെ പാപ പരിഹാരാർത്ഥം
ജനിച്ച യേശുവിന്റെ സ്നാപകനല്ലോയിവൻ
പൊറുക്കാൻ പറ്റാത്തതും പാപങ്ങൾ നിരവധി
ചെയ്തൊരാ പാർത്ഥിവനെ തീക്ഷ്ണമായി വിമർശിച്ചു
രക്തസാക്ഷിയായ്ത്തീർന്ന വിപ്ലവകാരിയിവൻ
വിശുദ്ധ, നിഷ്കളങ്ക ജീവിതം നയിച്ചവൻ

വിശുദ്ധൻ, കർമ്മയോഗി സർവ്വവും, ത്യജിച്ചവൻ
നിഷ്കളങ്ക മാനസൻ നിസ്തുല്യ മഹാത്യാഗി
രക്തസാക്ഷികളുടെ സംഘത്തിൽ അനശ്വരൻ
വിപ്ലവകാരികളിൽ തികച്ചും നിസ്തുല്യനും
വിശ്വാസികൾ ക്കെന്നെന്നും ആശ്രയമായുള്ളവൻ

ധീര  വിപ്ലവകാരി വീര രക്തസാക്ഷിയും
സ്നാപക യോഹന്നാന്റെ ചരിത്രം അനന്യമാം
വിശുദ്ധ സമൂഹത്തിൽ വിശുദ്ധനായവനെ
താവക പ്രാർത്ഥനകൾ അഭയം കോട്ടയുമാം
വിശുദ്ധ ജനകനെ ഞങ്ങൾക്കായ് പ്രാർത്ഥിക്കണെ.

വൃദ്ധയാം ഇളയമ്മ ഏലിശുബായെ ചെമ്മെ
ശുശ്രൂഷ നിർവ്വഹിപ്പാൻ സമയം കണ്ടെത്തിയാൾ
ഗൃഹത്തിലെത്തിയതും കന്യക മേരിദേവി
പുറത്തോട്ടിറങ്ങാതെ അവിടെത്തന്നെ മേവി
അവൾ തന്നുദരം ഹാ ക്രമശക്രമശയായ്
വളർന്നു വരുന്നെന്നു വ്യക്തമായ് മനസ്സിലായ്
അതിനാൽ നിർമ്മലയാം കന്യക മേരിദേവി
ഗൃഹത്തിനുള്ളിൽ തന്നെ കഴിയാനിഷ്ടപ്പെട്ടു.
ധന്യയാം ഏലിശുബാ മാസം തികഞ്ഞ ദിനം
കോമള രൂപനായ മകനെ പ്രസവിച്ചു

ദേശവാസികളെല്ലാം അത്ഭുത സംഭവത്തിൽ
ആഹ്ലാദഭരിതരായ് സ്തുതിഗീതങ്ങൾ പാടി.
യഹൂദാചാരം പോലെ എട്ടാകും ദിനംതന്നിൽ
പരിച്ഛേദനയ്ക്കായി കോമള ശിശുവിനെ
മാതാവും ജനകനും വളരെ മോദപൂർവ്വം
ജേർസലേം ദേവാലയം തന്നിലായ് കൊണ്ടുവന്നു.
നിർമ്മല ശിശുവിനു പേരെന്തു നൽകീടേണം
മാനിനിമമാർക്കിടയിൽ  തർക്കവിതർക്കമായ്
മാനിനി കദംബത്തിൻ തർക്കങ്ങൾ ശ്രവിച്ചപ്പോൾ
വീട്ടുകാർ താതനോടു പേരുചോദിച്ചു ചെമ്മെ

മുമ്പിലായ് കൊണ്ടുവന്ന എഴുത്തുപലകമേൽ
“യോഹന്നാൻ” എന്നുതന്നെ എഴുതി സഖറിയാ.
യോഹന്നാൻ എന്നനാമം ലേഖനം ചെയ്തനേരം
ശ്രേഷ്ഠനാം വൈദികന്റെ ശാപവും മാറിക്കിട്ടി.
വൈദികൻ നാവെടുത്തു സ്തുതിയാരംഭിച്ചപ്പോൾ
ദേശവാസികളെല്ലാം ഈശനെ സ്തുതിച്ചഹൊ
പൈതലു വളർന്ന ഹൊ ആത്മാവിൽ ബലപ്പെട്ടു

യിസ്രായേൽ ജനത്തിനു വെളിപ്പെടുത്തും വരെ
പരിശുദ്ധാത്മാവിനാൽ നിറഞ്ഞ സഖറിയ
സുന്ദരവാക്കുകളാൽ പ്രവചിച്ചിപ്രകാരം

“യിസ്രായേൽ ജനതതൻ ദൈവമാം കർത്താവവൻ
സ്തുതിക്കപ്പെട്ടവനും വാഴ്ത്തപ്പെട്ടവനുമാം
അവിടുന്നവനുടെ ജനത്തെ സന്ദർശിച്ചു
കണ്ണിലെ കൃഷ്ണമണി പോലവൻ സംരക്ഷിച്ചു
അവന്റെ ദാസനായ ദാവീദിൻ ഭവനത്തിൽ
നമുക്കു ശക്തനായ രക്ഷിതാവിനെ നൽകി.
ആദിമകാലം മുതൽ അവന്റെ വിശുദ്ധരാം
നബിമാർ സമൂഹത്തിൻ അധരങ്ങളിലൂടെ
രക്ഷകനവിടുന്നു അരുളിചെയ്തതുപോൽ
ശത്രുഗണത്തിൽ നിന്നും വെറുപ്പുകാരിൽ നിന്നും

വിശ്വാസികളാം നമ്മെ സന്തതം രക്ഷിക്കാനും
നമ്മുടെ താതനോടു വാഗ്ദാനം ചെയ്തു ദയ
സത്വരം നിവർത്തിക്കാൻ പൂർണ്ണമായ് പൂർത്തിയാക്കാൻ
നമ്മുടെ പിതാവായ അബ്രാഹത്തോടു ചെയ്ത
അവന്റെ വിശുദ്ധമാം കല്പന, ഉടമ്പടി
എന്നിവ പൂർണ്ണമായി അനുസ്മരിക്കുവാനും
ശത്രുക്കളിൽ നിന്നും സന്തതം മോചിതരായ്
നിർഭയം വിശുദ്ധിയിൽ ശുശ്രൂഷ ചെയ്തിടുവാൻ
വേണ്ടതാം അനുഗ്രഹം നമുക്കു നൽകീടുവാൻ
ഇവകൾ സംഭവിച്ചു നിശ്ചയമവിതർക്കം

എന്റെ പൈതലെ നിന്നെ ഉന്നതൻ ദൈവത്തിന്റെ
വിശുദ്ധ പ്രവാചകൻ എന്നുവിളിക്കും ലോകം
ദൈവമാം കർത്താവിനു പാതയൊരുക്കീടുവാൻ
അവന്റെ മുന്നോടിയായ് സഞ്ചരിച്ചീടും നൂനം.
അവന്റെ ജനത്തിനു പാപമോചനം വഴി
ലഭിക്കും രക്ഷയെന്ന ഫലത്തെപ്പറ്റിയെല്ലാം
ബോധനം കൊടുപ്പാനും ഉപദേശിക്കുവാനും
നമ്മുടെ ദൈവത്തിന്റെ കാരുണ്യാതിരേകത്താൽ
ഉദയരശ്മി നമ്മെ സന്ദർശിച്ചീടും നേരം
ഇരുളിൽ മരണത്തിൻ നിഴലിൽ വസിപ്പോർക്കു

ദിവ്യമാം പ്രകാശത്തെ വീശുവാൻ, വിതറുവാൻ
ശാന്തിയിൻ മാർഗ്ഗം തന്നിൽ നമ്മളെ നയിക്കുവാൻ
ദൈവമാം കർത്താവിന്റെ മുന്നോടി ആയിടുവാൻ
നിർമ്മല ശിശുവിതാ ഭൂമിയിൽ ജാതനായി".
വൈദിക പുത്രനാകും സ്നാപക യോഹന്നാനൊ
മരുഭൂമിയിൽ വാഴും പരിവ്രാജകനായി.

## അദ്ധ്യായം 7

# സംശയ നിവാരണം

മാതൃസഹോദരിതൻ ഭവനം തന്നിൽ നിന്നും
വന്നതാം മറിയത്തിൽ വന്ന മാറ്റങ്ങൾ കണ്ട
നീതിമാൻ യൗസേപ്പിനു ഭീതിയും ഉൽക്കണ്ഠയും
ഭയവും  വിഭ്രാന്തിയും ഉണ്ടാകാൻ തുടങ്ങിയാൻ

മേരിയിൽ കണ്ടതായ ഗർഭത്തിൻ ലക്ഷണങ്ങൾ
മേൽക്കുമേൽ വ്യക്തമായി കാണുവാൻ തുടങ്ങിയാൻ
യഹൂദ നിയമങ്ങൾ നന്നായിട്ടറിയുന്ന
യൗസേപ്പു പിതാവിനു ഉൽകണ്ഠ ഉണ്ടായ്‌വന്നു
വിമലാംബികയുടെ സ്വഭാവശുദ്ധിതന്നിൽ
ഒട്ടുമെ യൗസേപ്പിനു സംശയം ഇല്ലേയില്ല
എങ്കിലും സ്വന്തം പുത്രി എന്നപോൽ കരുതിയ
കന്യകാമറിയത്തിൻ ഭാവിയെക്കുറിച്ചോർത്തു
ഉൽകണ്ഠ വർദ്ധിച്ച ഹൊ എന്തുചെയ്യണമെന്നു
നിശ്ചയമില്ലാതവൻ വളരെ ദുഃഖിതനായ്.

നീതിജ്ഞനാകും താതൻ വളരെ ദിവസങ്ങൾ
ചിന്തിച്ചു ചിന്തിച്ച ഹൊ ശിരസു പുണ്ണാക്കിയാൻ
പ്രശ്നത്തിൻ നാനാവശം ചിന്തിച്ച യൗസേപ്പാഖ്യൻ
മേരിയെ ഉപേക്ഷിക്കാൻ തീരുമാനവും ചെയ്തു.
ആ വിധം ഉപേക്ഷിച്ചാൽ ശ്രീമേരിക്കുണ്ടാകുന്ന
കഷ്ടനഷ്ടങ്ങളെല്ലാം ജനകൻ ചിന്തിച്ച ഹൊ
തികച്ചും അനാഥയാം കന്യകാ മറിയത്തെ
നിർദ്ദയം ഉപേക്ഷിപ്പതെത്രയോ കഠിനമാം!
ലോകാപവാദങ്ങൾക്കു വിട്ടുകൊടുക്കുന്നതും
മതനിയമങ്ങൾക്കു വിധേയയാക്കുന്നതും.

എത്രയോ മഹാപാപം എത്രയോ ദുഃഖകരം
പാവമീ പെൺകുട്ടിയെ ഈവിധം ദ്രോഹിക്കണോ
വിശുദ്ധാലയം തന്നിൽ വിശ്വാസികൾക്കു മുമ്പിൽ
മാന്യരാം പുരോഹിതർ ഏല്പിച്ച പെൺകുട്ടിയെ
നിർദ്ദയം ഉപേക്ഷിച്ചു മാന്യനായ് ഭാവിപ്പതു

ദൈവത്തിൻ തിരുമുമ്പിൽ എത്രയൊ മഹാപാപം!
വിമലാംബികയവൾ എത്രയോ പരിശുദ്ധ
വെണ്മയുള്ളാകാശം പോൽ എത്രയോ നിർമ്മലയാം!
അവൾ നിർമ്മലയെങ്കിൽ നിഷ്കളങ്കയാണങ്കിൽ
അവളെ ഉപേക്ഷിപ്പതെത്രയോ മഹാപാപം!

എങ്കിലും അവസാനം കന്യക മാതാവിനെ
നിർദ്ദയം ഉപേക്ഷിക്കാൻ തീരുമാനവും ചെയ്തു
എങ്കിലും ശിക്ഷാവിധി നടപ്പിലാക്കീടുവാൻ
താതനു കഴിഞ്ഞില്ല പിന്നെയും താമസിച്ചു.
നിദ്രാവിഹീനങ്ങളാം രാവുകളനവധി
പിന്നിട്ടു പിന്നിട്ട ഹൊ ദുഃഖത്തിൽ മുഴുകിയാൻ
മനസ്സിൽ എല്ലായ്പ്പോഴും വേദന സൃഷ്ടിക്കുന്ന
ഈയൊരു പ്രശ്നത്തിനു പരിഹാരം കാണുവാൻ
ദൈവമാം കർത്താവിന്റെ സഹായം പ്രാർത്ഥിക്കുവാൻ
ദിവസം മുഴുവനും സമയം കണ്ടെത്തിയാൻ.

ഒരു രാത്രിതന്നിലെ അന്തിമയാമം തന്നിൽ
ഗാഢനിദ്രയിൽ താതൻ മുഴുകി കിടന്നപ്പോൾ
ദൈവമാം കർത്താവിന്റെ ദൂതനാഗമിച്ചിട്ടു
താതനോടിപ്രകാരം പറഞ്ഞു ശാന്തനായി.
"ബഹുമാന്യനായിടും യൗസേപ്പേ ശ്രവിക്കുക
താവക കളത്രത്തെക്കുറിച്ചു ഭയം വേണ്ട
അവൾ തൻ കന്യാത്വത്തെ കുറിച്ചങ്ങല്പം പോലും
സംശയ ലേശംവേണ്ട ബഹുമാന്യ സ്നേഹിതാ
നിഷ്കളങ്കയാണവൾ നിർമ്മല തന്നെയവൾ
അവളെ ചേർത്തിടുവാൻ ഒട്ടുമേ മടിക്കേണ്ട

അവളിൽ ഉളവായ ഗർഭമോ ശ്രവിക്കുക
പാവനാത്മാവിൽ നിന്നും എന്നു നീ അറിയുക
കന്യകാ പരിശുദ്ധി ഒട്ടുമേ ചോർന്നിടാതെ
മകനെ പ്രസവിക്കും അവനൊ ദൈവസുതൻ
ദൈവത്തിൻ പുത്രനിവൻ അഖിലാണ്ഡത്തെ നൂനം
സർവ്വ പാപത്തിൽ നിന്നും നിത്യമായ് മോചിപ്പിക്കും
അതിനാൽ അവനു നീ യേശുവെന്നപേർ നൽക
യേശു എന്ന വാക്കിനൊ രക്ഷകൻ എന്നാണർത്ഥം."

ദൈവദൂതന്റെ വാക്കു ശ്രവിച്ച യൗസേപ്പിന്റെ
സംശയം വിട്ടകന്നു നിദ്രവിട്ടുണർന്നല്ലോ.

നിഷ്കളങ്കനാം താതൻ മേരിതൻ ചാരത്തെത്തി
ദൂതന്റെ വചനങ്ങൾ ഒന്നൊഴിയാതെ ചൊല്ലി
അവളെ ഉപേക്ഷിക്കാൻ അല്പമായ് ചിന്തിച്ചതിൽ
യൗസേപ്പു പിതാവിനു സങ്കടമുണ്ടായ് വന്നു
അവൾതൻ കന്യാത്വത്തെ രക്ഷിച്ച കർത്താവിനെ
നന്ദിയാൽ, ആനന്ദത്താൽ സ്തുതിച്ചു ഇരുവരും
സർവ്വ സംശയങ്ങളും തീർന്നതാം, ദശാന്തരെ
മറിയാമിനെ ചേർക്കാൻ വിഷമമുണ്ടായില്ല
ജനകൻ സൽപുത്രിയെ സംരക്ഷിക്കുന്നതുപോൽ
താതനാം യൗസേപ്പാഖ്യൻ മേരിയെ സംരക്ഷിച്ചു.830

ഈവിധം യൗസേപ്പഹൊ ലോകത്തിൻ രക്ഷകന്റെ
വളർത്തച്ഛനാകുവാൻ സംഗതി വന്നു നൂനം
ലോകമുള്ളിടത്തോളം യൗസേപ്പു പിതാവിന്റെ
ത്യാഗവും വിനയവും സ്മരിക്കും നരരെല്ലാം.

## അദ്ധ്യായം 8

# ദൈവപുത്ര ജനനം

നിത്യകന്യക മേരി പൂർണ്ണ ഗർഭിണിയായി
പ്രസവത്തിന്റെ കാലം വളരെ അടുത്ത ഹൊ
ആയൊരു കാലം തന്നിൽ പലസ്തീൻ രാജ്യമതു
വിശുദ്ധ റോമായുടെ ഭാഗമായിരുന്നു പോൽ
റോമിലെ ചക്രവർത്തി കാനേഷുമാരിക്കായി
കല്പന സത്വരമായ് പുറപ്പെടുവിച്ചഹൊ

കാനേഷുമാരിക്കായി ഓരോരോ ഗോത്രങ്ങളും
ഗോത്ര പട്ടണം തന്നിൽ ഹാജരാകേണം നൂനം
ദാവീദു ഗോത്രക്കാരൻ യൗസേപ്പു കല്പനപോൽ
മേരിയോടൊപ്പം ചെമ്മെ ബേതലഹേമിൽ പോയി
യൗസേപ്പിനെപ്പോൽ തന്നെ കളത്രം മറിയാമും
ദാവീദു ഗോത്രക്കാരി എന്നതും സത്യം തന്നെ
ബേത്‌ലഹേം ജനപദം നസറേത്തിൽ നിന്നും താൻ
നീണ്ടതാം നാലുദിന യാത്രയുണ്ടായിരുന്നു.
പൂർണ്ണ ഗർഭിണിയായ മേരിയെ കൂട്ടിക്കൊണ്ടു
താതനാം യൗസേപ്പഹൊ യാത്രയും ആരംഭിച്ചു.

വളരെ ദുർഘടവും ക്ലേശനിർഭരവുമാം
യാത്രയാരംഭിച്ചവർ ശൈത്യകാലത്തിൽ തന്നെ
ഗർഭിണി മറിയത്തെ കഴുതപ്പുറത്തേറ്റി.
ബേത്‌ലഹേമിലേക്കു യാത്രയായിരുവരും
വളരെ കഷ്ടതയും ദുരിതങ്ങളും പേറി
നാലാകും ദിവസത്തിൽ ബേതലഹേമിലെത്തി
കഴുതപ്പുറത്ത ഹൊ ഇരുന്ന മേരിദേവി
അപ്രതീക്ഷിതമായി ഈവിധം ചൊല്ലിയഹൊ
"ദയവായെന്ന നാഥാ ഇവിടെ നിന്നും വേഗം
താഴത്തേക്കിറക്കുക എനിക്കു വയ്യാതായി.

പ്രസവത്തിൻ സമയം വളരെ അടുത്തല്ലോ
എവിടെങ്കിലും എന്നെ കിടത്താൻ ശ്രമിക്കുക."
നിസ്സഹായനായുള്ള താതനാം യൗസേപ്പിനു

പത്നിതൻ വചനങ്ങൾ വെള്ളിടിപോലെ തോന്നി
ദരിദ്രനാരായണൻ യൗസേപ്പു പിതാവഹൊ
കളത്രത്തിനെങ്ങിനെ സദനം ഒരുക്കിടും?
ബേതലഹേമിൽ താതൻ തികച്ചും അന്യനല്ലോ
വളരെ അന്വേഷിച്ചു മന്ദിരം ലഭിച്ചില്ല
പ്രസവ വേദനയാൽ  പുളയും ശ്രീമേരിക്കു
കിടക്കാനിടം പോലും അവിടെ ലഭിച്ചില്ല.

വളരെ അന്വേഷിച്ചു പരക്കം പാഞ്ഞു താതൻ
ക്ഷീണിതൻ യൗസേപ്പിനു ഗോശാല മാത്രം കിട്ടി.
പ്രപഞ്ച സൃഷ്ടാവാകും ദൈവമാം കർത്താവിനു
ജനിക്കാൻ ലഭിച്ചതു ഗോശാല മാത്രം കഷ്ടം!
കന്യകാ മാതാവിനു സൂതികാഗൃഹമായി
മാനവർ നൽകിയതു ഒരു ഗോശാലമാത്രം.
കാനേഷുമാരിക്കായി സഹസ്രക്കണക്കിന്
ജനങ്ങൾ വന്നുകൂടി ബേത്‌ലഹേം നിറഞ്ഞഹൊ
പണവും പദവിയും ഉള്ളതാം നരകർക്കെല്ലാം
സുഖസൗകര്യമുള്ള മന്ദിരം ലഭിച്ചഹൊ

കേവലം തച്ചനായ യൗസേപ്പു പിതാവിനു
സുഖസൗകര്യമുള്ള ഭവനം ലഭിക്കുമോ?
പ്രസവവേദനയാൽ വാവിട്ടുകരയുന്ന
മേരിതൻ ദുഃഖം കാണ്മാൻ കേവലം പതിമാത്രം.
നൂറുകണക്കായ് ജനം പാതയിൽ ഒഴുകുന്നു
അവൾതൻ കണ്ണീരൊപ്പാൻ വേറൊരുത്തനുമില്ല.
പാവപ്പെട്ടവൾ മേരി വാവിട്ടു കരയുമ്പോൾ
ആശ്വാസം പകരുവാൻ ഒരുവൾ വന്നില്ലഹൊ
അവൾതൻ ശരീരത്തിൽ ഒട്ടൊന്നുതലോടുവാൻ
യാതൊരു വനിതയും മുമ്പോട്ടു വന്നില്ലഹൊ

മനുഷ്യൻ മനുഷ്യനോടിപ്രകാരമാണെങ്കിൽ
മൃഗവും മനുഷ്യനും തമ്മിലെന്തന്തരം ഹെ!
വളരെ ബദ്ധപ്പെട്ടു യൗസേപ്പു പിതാവഹൊ
പത്നിയെ ഒരുവിധം ഗോശാല തന്നിലാക്കി
വൃദ്ധനാം യൗസേപ്പിന്റെ പ്രയത്നം കണ്ടെങ്കിലും

ഒരു കൈ സഹായിക്കാൻ വന്നതിലൊരുത്തനും
സമയം സന്ധ്യയായി തികഞ്ഞ അന്ധകാരം
അന്തരീക്ഷമാകെയും കൊടിയതണുപ്പഹൊ
പ്രസവവേദനയാൽ കരയും ശ്രീമേരിയും
വൃദ്ധനാം ജനകനും ഗോശാല തന്നിൽ വാണു.

തണുപ്പുകാലത്തിലെ അന്നത്തെ രജനിതാൻ
തണുത്തുവിറച്ചവൾ വളരെ ക്ഷീണിതയായ്
മണിക്കൂറുകൾ നീണ്ട ദീർഘമാം വിലാപത്താൽ
തളർന്നു തകർന്നവൾ നിദ്രയിലാണ്ടുപോയി
സമയം പാതിരാവായ് കനത്ത അന്ധകാരം
വഴിയിൽ മനുഷ്യനായ് ഒരുവൻ പോലുമില്ല
സൂതികർമ്മിണിയായി ജോലി ചെയ്തീടുവാനായ്
ആരെയും ലഭിച്ചില്ല ദുഃഖിതനായി താതൻ
വളരെ നിരാശനായി തിരികെ ഗോശാലയിൽ
സങ്കടപ്പെട്ടുകൊണ്ടു ഈശനോടഭ്യർത്ഥിച്ചു

“ഞങ്ങൾതൻ സർവ്വേസ്വരാ കരുണാസങ്കേതമേ
പാവങ്ങൾ തനയരിൽ കരുണ തോന്നേണമെ
പ്രസവ വേദനയാൽ വാവിട്ടു കരയുന്ന
സാധുവാം മറിയത്തെ പരിപാലിക്കേണമെ
അവൾതൻ വേദനകൾ കുറയ്ക്കേണമെ നാഥാ
അവൾതൻ സങ്കടങ്ങൾ നീക്കണെ കൃപാനിധെ.
അവൾക്കു ദീർഘായുസ്സു നൽകണെ ദയാസിന്ധോ
അവൾതൻ കഷ്ടതകൾ ഒഴിച്ചു മാറ്റേണമെ
കണ്ണുനീരിനാൽ നിന്റെ ചേവടി കഴുകുന്നു
പാപങ്ങൾ പൊറുക്കണെ കരുണാ സാഗരമെ”

കണ്ണുനീർ ധാരയായി ഒഴുക്കികൊണ്ടുള്ളതാം
താതന്റെ അഭ്യർത്ഥന കർത്താവു ശ്രവിച്ചഹൊ
സമയം പാതിരാവായ് വേദന എല്ലാമെല്ലാം
അവളിൽ നിന്നകന്നു പ്രസന്നമായി മുഖം
ഭൂലോക ചരിത്രത്തെ കീറിമുറിച്ചും കൊണ്ട്
പ്രപഞ്ച സൃഷ്ടാവിതാ ധരയിൽ ജാതനായി.
ഗോശാല സ്ഥിതിചെയ്യും കല്ലിടാവിൽ മുഴുവൻ

പ്രകാശ മേഘത്താലെ ആവൃതമായി വേഗം
വിണ്ടലം ധരണിയിൽ ആഗമിച്ചതുപോലെ
ഗോശാല സ്വർഗ്ഗത്തിന്റെ പ്രതിരൂപമായ് മാറി.

ആയിരം മാർത്താണ്ഡന്റെ വെളിച്ചം വിതറുന്ന
സ്വർഗ്ഗീയ ശിശുവിന്റെ മംഗളരൂപം കണ്ട
യൗസേപ്പും മറിയവും അദ്ഭുത സ്തബ്ദരായി.
ചിത്രത്തിലെന്നപോലെ നിന്നുപോയ് ഇരുവരും
സ്വർഗ്ഗീയ ലാവണ്യത്താൽ സുന്ദരരൂപനായ
ശിശുവെക്കണ്ടു അവർ ദൈവത്തെ സ്തുതിച്ചവർ
വിമലാംബിക വേഗം ഓമന ശിശുവിനു
മുലപ്പാൽ കൊടുക്കുവാൻ തുടങ്ങി അപ്പോൾ തന്നെ
അമ്മതൻ മുലപ്പാല് വളരെ രുചിയോടെ
കുടിക്കാൻ തുടങ്ങിയാൻ തികഞ്ഞ തുഷ്ടിയോടെ.

പ്രപഞ്ചം സൃഷ്ടിച്ചിടും സകലജീവികൾക്കും
ഭക്ഷണം പാനീയവും നൽകീടും സർവ്വേശ്വരൻ
കേവലം സാധാരണ സ്ത്രീയുടെ മുലപ്പാലു
കുടിക്കും കാഴ്ചകണ്ടു വാനവർ സംഭ്രാന്തരായ്
പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കും ദേവൻ
കേവലം വൈക്കോലിന്മേൽ കിടക്കുന്നതും കണ്ടു
കൊട്ടാര ദാസന്മാരാൽ പനിനീർ തളിക്കേണ്ട
കോമളപ്പൂമേനിയിൽ മലിനജലം വീണു
കൊട്ടാര ഗായകന്മാർ താരാട്ടുപാടിടേണ്ട
രാജകുമാരനിതാ കാലിതൻ നാദം കേൾപ്പൂ.

മനുഷ്യ പുത്രന്മാരെ ദൈവത്തിൻ പുത്രരാക്കാൻ
ദൈവത്തിൻ പുത്രനിതാ മനുഷ്യപുത്രനായി.

## അദ്ധ്യായം 9

# അജപാല സന്ദർശനം

മഞ്ഞു പെയ്തീടും രാത്രി സുന്ദരമാകും രാത്രി
മരങ്ങൾപോലും വേഗം മരവിച്ചിടും രാത്രി
കൊട്ടാര സദൃശ്യമാം ഭവനങ്ങളിൽ പാർക്കും
സമ്പന്നവർഗ്ഗത്തിനും തണുപ്പുദുസ്സഹമാം
എങ്കിലും തുറസ്സാകും പറമ്പിൽ വസിക്കുന്ന
അജപാലകർക്കെത്ര കഠിനമാകും ശൈത്യം
വാസരം തന്നിലുള്ള കഠിനാദ്ധ്വാനം മൂലം
ഗാഢമാം നിദ്രപൂണ്ടു സുഖമായുറങ്ങുമ്പോൾ

അവർ തൻമദ്ധ്യത്തിലായ് ദൈവത്തിൻ ദൂതൻവന്നു
നിഷ്കളങ്ക മാനസർ അജപാലകരോടു
മംഗള സുവിശേഷം ദയവായുച്ചരിച്ചു
"ഭയപ്പെടേണ്ട നിങ്ങൾ അജപാലകന്മാരെ
സ്വർഗ്ഗത്തിൽ നിന്നുംവന്ന സന്ദേശവാഹകൻ ഞാൻ.
അജപാലകരായ നിങ്ങൾക്കു നൽകീടുന്നു
ജഗത്തിലിന്നുവരെ നടന്നിട്ടില്ലാത്തതാം
അത്ഭുതകരമായ സംഭവം നടന്നുതെ.
മാനവജനതയ്ക്കു സംഭവിക്കുവാനുള്ള
അത്ഭുതകരമായ സന്തോഷം ശ്രവിക്കുക.

കർത്താവാം യേശുവെന്ന ലോകരക്ഷകനിതാ
ദാവീദിൻ പട്ടണമാം ബേത്‌ലഹേമിലിന്നു
ജഗത്തിൻ രക്ഷയ്ക്കായി പിറന്നു സ്നേഹിതരെ
കീറ്റു ശീലകൾചുറ്റി കാലിതൻ തൊഴുത്തിലായ്
വൈക്കോലുകിടക്കയായ് സ്വപ്നം കണ്ടുറങ്ങുന്ന
കോമളസ്വരൂപനാം പൈതലാളിനെകാണാം"
സ്വർഗ്ഗീയ സൈന്യത്തിന്റെ പ്രത്യേകാലൊരുസംഘം
ദൂതനൊടൊപ്പം ചേർന്നു ദൈവത്തെ സ്തുതിച്ചഹൊ
"ഉന്നതങ്ങളിലെന്നും ഈശനുമഹത്വവും
ശിഷ്ടരാം മനുഷ്യർക്കു ഭൂമിയിൽ സമാധാനം"

ആട്ടിടയന്മാർ വേഗം ബേത്‌ലഹേം ലക്ഷ്യമാക്കി
വായുവേഗത്തിൽ തന്നെ ഓടുവാൻ തുടങ്ങിയാർ
ബേത്‌ലഹേം പുരിയിലെ കല്ലിടാവിലണ്ണെത്തി
ശിശുവെ, മാതാവിനെ, വന്ദിച്ചു ഭക്തിപൂർവ്വം
"ത്രിത്വത്തിൽ രണ്ടാമനാം ദൈവമാം എൻകർത്താവെ
കരുണാകരാവിഭോ ദയതൻ സാഗരമെ
പാരിതിൽ മനുഷ്യരെ ഈശന്റെ സുതരാക്കാൻ
അമർത്യൻ മർത്യനായി പിറന്ന സർവ്വേശ്വരാ
മരുവിൽ ആരാമമായ് ഇരുട്ടിൽ വെളിച്ചമായ്
മൃത്യുവിൽ അമൃതമായ് കടലിൽ ദീപമായി

വനത്തിൽ പേടമാനായ് വിളങ്ങും അമരനെ
താരക സമൂഹത്തിൽ നക്ഷത്രേശനും നീയെ
നീതിസൂര്യനും നീയെ നിത്യമണാളൻ നീയെ
കന്യകാ പുത്രൻ നീയെ ദാവീദാത്മജൻ നീയെ
കാട്ടിലെ മരങ്ങളിൽ ദേവദാരുവും നീയെ
സന്യാസിവര്യന്മാരിൽ അതിശ്രേഷ്ഠനും നീയെ
കരുണാസാഗരം നീ സ്നേഹത്തിൻ മൂർത്തിനീയെ
രോഗിതൻ വൈദ്യൻ നീയെ ആർത്തർ തൻ അത്താണിനീ
ലോകത്തിൻ വെളിച്ചം നീ ലോകരക്ഷൻ നീയെ
ശിഷ്യർതൻ നേതാവുനീ വിശുദ്ധനായവൻ നീ.

കളങ്കമില്ലാത്തവൻ മരണമില്ലാത്തവൻ
സർവ്വവും ക്ഷമിക്കുന്നോൻ സർവ്വശക്തനായവൻ
സർവ്വ പാപങ്ങളെയും പൊറുക്കും രക്ഷകനും
സ്നേഹമൂർത്തിയായവൻ ദയതൻ സാഗരവും
അന്ധകാരത്തിൽ വാഴും ജനതയ്ക്കാശ്വാസവും
കഠിനാദ്ധ്വാനം ചെയ്യും അവശജനതയ്ക്കു
ആശ്വാസം പകർന്നിടും മന്ദമാരുതൻ നീയെ
വിശപ്പാൽ വലയുന്ന ദരിദ്രജനതയ്ക്കു
സന്തോഷം പകരുന്ന സുന്ദരപൂപം നീയെ.

ദാവീദിൻ കുലം തന്നിൽ പിറന്ന കുമാരൻ നീ
കന്യകാ മറിയത്തിൻ ഏകസന്താനം നീയെ
കടലിൽ മത്സ്യത്തിനായ് കഠിനാദ്ധ്വാനം ചെയ്യും

ധീവരകദംബത്തിൻ ഏകയാശ്രയം നീയെ".
ഈവിധം ശിശുവിനെ സ്തുതിച്ചു വാഴ്ത്തിയവർ
അജപാലകസംഘം സാമോദം മടങ്ങിയാർ
നിഷ്കളങ്കമാനസർ അജപാലകസംഘം
ആഹ്ലാദത്തിമിർപ്പോടെ നിറഞ്ഞ മനസ്സോടെ
ഗ്രാമവാസികൾക്കെല്ലാം സന്തോഷം പകരുവാൻ
ശിശുസംഭവ വാർത്ത നാടെങ്ങും ഘോഷിച്ചഹൊ

അജപാലകസംഘം പാടിയകീർത്തനത്തിൻ
സാരാംശം ഗ്രഹിച്ചതാം യൗസേപ്പും ശ്രീമേരിയും
അത്ഭുതദാരങ്ങളാൽ വർദ്ധിച്ച സ്നേഹത്തോടെ
നിർമ്മല ശിശുവിനെ ചുംബിച്ചു സംതൃപ്തരായ്
കുസുമതുല്യമായ ശിശുവിൻ മേനിതന്നിൽ
തൊട്ടുതലോടിടുവാൻ ഭാഗ്യമിന്നവർക്കുണ്ടായ്.
സഹസ്രാബ്ദങ്ങൾ നീണ്ട കാത്തിരിപ്പിനു ശേഷം
മാനവരക്ഷയ്ക്കായി പിറന്നു കന്യാസുതൻ.

## അദ്ധ്യായം 10

# മൂന്നു രാജാക്കന്മാർ

ജ്യോതിശാസ്ത്രത്തിലേറെ പണ്ഡിത്യം തികഞ്ഞുള്ള
രാജകുടുംബാംഗങ്ങൾ മൂന്നു പേരൊരുദിനം.

വിണ്ടലം തന്നിൽ കാണും നക്ഷത്രഗണങ്ങളെ
പണ്ഡിതോചിതമായി സൂക്ഷ്മമായ് പഠിക്കുമ്പോൾ
തികച്ചും നൂതനവും സുന്ദരതരവുമാം
ഉജ്ജ്വലശോഭയുള്ള താരത്തെകണ്ടുമോദാൽ
യൂദയാ രാജ്യത്തിന്റെ ധരണിപാലകനായി
ധരയിലെവിടെയൊ ജനിച്ചിട്ടുണ്ട് എന്നും
സൂക്ഷ്മമാം നിരീക്ഷണം നടത്തിരാജാക്കന്മാർ
വളരെ വ്യക്തമായി മനസ്സിൽ കുറിച്ചിട്ടാർ
വിശേഷനക്ഷത്രത്തിൻ ഉജ്ജ്വലപ്രകാശത്തിൽ
വളരെ അകൃഷ്ഠരായി സത്വരം പുറപ്പെട്ടു.

ഉജ്ജ്വലമാകും താരം വളരെ വ്യക്തമായി
ധരണീപാലകർക്കു സരണികാണിച്ചഹൊ
നക്ഷത്രമതിൽ കണ്ടു പണ്ഡിതന്മാരാം മൂവർ
കോമളസ്വരൂപനാം പിഞ്ചിളം ശിശുവിനെ
രാജാധിരാജനായി പിറന്നയേശുവിനെ
ഒന്നുകാണുവാൻ ഒന്നു ചുംബനം കൊടുക്കുവാൻ
എന്തൊരു കഠിനമാം ക്ലേശവും ദുഃഖങ്ങളും
സഹിപ്പാൻ നൃപന്മാർക്കു വളരെ സന്തോഷമാം
ദൂരമൊ പ്രശ്നമല്ല, ക്ലേശമോ പ്രശ്നമല്ല

സർവ്വപ്രയാസങ്ങളും സങ്കടങ്ങളുമെല്ലാം
ശിശുവായ് പിറന്നോരാ സർവ്വശക്തൻ തീർത്തിടും
ഉറച്ചവിശ്വാസത്തിൽ ശിശുവെക്കാണാനുള്ള
ഉത്സാഹത്തിമിർപ്പതിൽ സർവ്വവും മറന്നവർ.
രാജകുമാരകനു കാഴ്ച്ചയായർപ്പിക്കുവാൻ
പൊന്നുമൂർ കുന്തിരിക്കം എന്നിവ കരുതിയാർ
കടലും കരകളും കാനനങ്ങളും താണ്ടി
ജേർസലേം നഗരത്തിൽ എത്തിയാർ പാർത്ഥിവന്മാർ

ജേർസലേം നഗരിയിൽ എത്തിയ ദശാന്തരെ
വഴികാട്ടിയാം താരം എവിടൊ മറഞ്ഞുപോയ്.

വഴിപോക്കരൊടെല്ലാം രാജാക്കൾ അന്വേഷിച്ചു
രാജകുമാരകന്റെ ജനനം എവിടെന്ന്
യഹൂദരാജാവാകും ഹോറോദോസിൻ കൊട്ടാരം
വളരെ കഷ്ടപ്പെട്ടു കണ്ടുപിടിച്ചു മൂവർ
താമസം വിനാ അവർ രാജാവിൻ സന്നിധിയിൽ
എത്തിയാറുടൻ തന്നെ ഇപ്രകാരം പറഞ്ഞു.
"ഹോറോദ്യാ രാജ്യത്തിന്റെ സിംഹാസനത്തിൽ വാഴും
രാജാധിരാജൻ ഭവാൻ നെടുനാൾ വാണിടട്ടെ
പൗരസ്ത്യ രാജ്യങ്ങളിൽ ഭരണം നടത്തുന്ന
രാജാക്കൾ മൂവർ ഞങ്ങൾ ജ്യോതിശാസ്ത്രകാരന്മാർ.

ഉജ്ജ്വലപ്രഭയുള്ള താരകമൊന്നുകണ്ടു
താരകത്തിന്റെ ദിശ കണക്കിലെടുത്തപ്പോൾ
യൂദയാ രാജ്യത്തിന്റെ പുതിയ രാജാവാകാൻ
രാജകുമാരനൊരാൾ ഇവിടെ ജനിച്ചഹൊ"
രാജാക്കൾ മൂവരുടെ വാക്കുകൾ കേട്ടനേരം
അശനിപാതംപോലെ ഞെട്ടിപ്പോയ് നരപാലൻ
തന്നുടെ രാജ്യമിതും സിംഹാസനവുംപോലും
ഭാവിയിൽ കുമാരകൻ തട്ടിയെടുക്കും നൂനം
അതിനാൽ കുമാരന്റെ ജനനസ്ഥലം വേഗം
കണ്ടുപിടിച്ചിടുവാൻ പാർത്ഥിവൻ നിശ്ചയിച്ചു.

ശ്രേഷ്ഠരാം പുരോഹിതർ ശാസ്ത്രിസമൂഹത്തെയും
വിളിച്ചു, അന്വേഷിച്ചു ജനിച്ചതെവിടെന്ന്."
മീഖായാം പ്രവാചകൻ ചെയ്തതാം പ്രവചനം
ശ്രേഷ്ഠനാം പുരോഹിതൻ ഉച്ചത്തിൽ വായിച്ചഹൊ.
"യഹൂദ്യാ ദേശത്തിലെ ബേത്‌ലഹേം നഗരമെ
യഹൂദാ പ്രഭുക്കളിൽ ഒട്ടുമേ ചെറുതല്ല.
മാമകജനമാകും യിസ്രായേലിനെ മേയ്പ്പാൻ
ധീരനാം നരപതി പുറപ്പെട്ടിടും നൂനം"
നബിതൻ വചനങ്ങൾ ശ്രവിച്ച രാജശ്രേഷ്ഠൻ
പണ്ഡിത ത്രയത്തിനെ വിളിച്ചു രഹസ്യമായ്.

രാജകുമാരകന്റെ ജനനം സംബന്ധിച്ച
വിശദവിവരങ്ങൾ അറിയാനുത്തരവായ്
വിദ്വാന്മാർ തിരിച്ചെത്തി സർവ്വവും വിശദമായ്
അറിയിക്കണമെന്ന് പാർത്ഥിവനുത്തരവായ്.
വിദ്വാന്മാരുടെ സംഘം ജേർസലേം നഗരത്തിൽ
എത്തിയ ദശാന്തരെ താരകം മറഞ്ഞുപോയ്.
പാതവക്കിലായ്ക്കണ്ട വഴിപോക്കരൊടെല്ലാം
ഉണ്ണിയെക്കുറിച്ചവർ സത്വരമന്വേഷിച്ചു.
വളരെ നടന്നവർ സാമോദം കണ്ടെത്തിയാർ
കല്ലിടാവിന്റെ ഉള്ളിൽ കീറത്തുണികളാലെ

പൊതിഞ്ഞുകിടത്തിയ ശിശുവെ ദർശിച്ചവർ
കാർമേഘ പാളിക്കുള്ളിൽ വിളങ്ങും ചന്ദ്രനെപ്പോൽ
സുന്ദരകളേബരൻ ശിശുവെ കണ്ടനേരം
സന്തോഷസാഗരത്തിൽ നീന്തിത്തുടിച്ചു മൂവർ
ഒട്ടേറെ ദൂരംതാണ്ടി കഷ്ടത സഹിച്ചഹൊ
വിശപ്പാൽ ദാഹത്താലെ വളരെവലഞ്ഞഹൊ
കല്ലുകൾ മുള്ളുകളും കാട്ടിലെ മൃഗങ്ങളും
കാകോളം ചീറ്റിടുന്ന വിവിധ സർപ്പങ്ങളും
തടസ്സങ്ങളെയെല്ലാം തരണം ചെയ്തുമൂവർ
ശിശുവിൻ സമീപത്തു എത്തിയ ദശാന്തരെ

ബാലമാർത്താണ്ഡൻ പോലെ വിളങ്ങും ശിശുവിന്റെ
സുന്ദരമുഖമൊന്നു കണ്ടതാം നിമിഷത്തിൽ
സകല ദുഃഖങ്ങളും ഭാരവും പ്രയാസവും
വിശപ്പും പിപാസയും സർവ്വവും മറന്നവർ
കന്യകാ മറിയത്തിൻ മടിയിൽ കിടക്കുന്ന
സുന്ദരമൂർത്തിയാകും ശിശുവെക്കണ്ടനേരം
സർവ്വശക്തനാം ദൈവം ദൂതർതൻ കദംബകം
ആദിയായവർ വാഴും വിണ്ടലമെന്നുതോന്നി.
ദൈവപുത്രനോടൊപ്പം വിണ്ടലം മുഴുവനും
ധരയിൽ സ്വയമേവ ആഗമിച്ചെന്നുതോന്നി.

തമസ്സുനിറഞ്ഞുള്ള കല്ലിടാവല്ല നൂനം
കന്നുകാലികൾ വാഴും കാലിത്തൊഴുത്തുമല്ല.
പാരിലെ പാപങ്ങളെ സർവ്വവും നീക്കിടുവാൻ

മേദിനിതന്നിൽ വന്ന അമരകുമാരനും
വസുന്ധരയിൽ വന്ന അംഗനാസമൂഹത്തിൽ
രത്നമായ് ശോഭിക്കുന്ന കന്യകാമറിയവും
നീതിജ്ഞ സമൂഹത്തിൻ സുന്ദരതിലകമായ്
നിത്യവും വിളങ്ങിടും യൗസേപ്പാം ജനകനും
ഒത്തുചേർന്നിടുന്നൊരാ ഗോശാല അവിതർക്കം
വിണ്ടലം തന്നെയെന്നു പാർത്ഥിവർ ചിന്തിച്ചഹൊ.

ശിശുവിൻ പാദത്തിങ്കൽ സാദരം അർപ്പിക്കുവാൻ
മന്നവർ കരുതിയ കാഴ്ച്ചവസ്തുക്കൾ മൂന്നും
ആനന്ദതുന്ദിലരായ് നിറഞ്ഞ മനസ്സോടെ
സാദരം, സാഭിമാനം എടുത്തുഭൂപാലന്മാർ
ഒന്നാമതാകും രാജൻ മാലിന്യം കലരാത്ത
തിളങ്ങി വിളങ്ങുന്ന രുദ്രിരോദനം നൽകി
രണ്ടാമൻ രാജശ്രേഷ്ഠൻ മനസ്സുനിറഞ്ഞഹൊ
സ്വർഗ്ഗീയ കുമാരനു മൂരു സമ്മാനം നൽകി.
മൂന്നാമൻ ഭൂപാലകൻ സാദരം, സവിനയം
പൈതലാം യേശുവിനു കുന്തിരിക്കവും നൽകി.

പണ്ഡിതന്മാരായിടും രാജാക്കൾ മൂന്നുപേരും
സ്വർഗ്ഗീയ കുമാരന്റെ സുന്ദരപാദങ്ങളിൽ
നിറഞ്ഞ കൺകളോടെ ഭക്തിയാൽ വിനയത്താൽ
സർവ്വവും സമർപ്പിച്ചു വീണുനമസ്കരിച്ചു
വിനയമൂർത്തികളാം കന്യകാ മറിയവും
യൗസേപ്പാം ജനകനും കാഴ്ച്ചകളെല്ലാം കണ്ടു
സംഭ്രമചിത്തരായി ഭയത്താൽ, വിറയലാൽ
പ്രപഞ്ച നായകനെ സ്തുതിച്ചു ഭക്തിപൂർവ്വം
വർദ്ധിച്ച സന്തോഷത്താൽ ആനന്ദ ചിത്തരായി
ലോകജേതാക്കൾ പോലെ തിരിച്ചു യാത്രയായി.

സരണിമദ്ധ്യേ ദൈവ ദൂതനാ ദശാന്തരെ
നിർമ്മല ഹൃദയരാം മന്നവരോടു ചൊന്നു
പോകുവിൻ പാർഥിവരെ സത്വരം നിങ്ങളുടെ
രാജ്യത്തിൽ പ്രവേശിക്ക സംശയം ലേശംവേണ്ട
കളങ്ക ഹൃദയനാം ഹെറോദേസിന്റെ ചാരെ
നിർണ്ണയം പോയീടല്ലെ മംഗളം ഭവിക്കട്ടെ.

## അദ്ധ്യായം 11

# സംഭവപരമ്പരകൾ

ശ്രീയേശു ജനിച്ചിട്ടു അഷ്ടമ ദിവസത്തിൽ
അവന്റെ ചേലാകർമ്മം നടത്തി ശുഭമായി.
ന്യായപ്രമാണങ്ങൾ തൻ നിയമം പാലിച്ചഹൊ
നിർമ്മല ശിശുവിനു "യേശു"വെന്നപേർ നൽകി.

യേശുവെന്നപേരിനു "രക്ഷകൻ" എന്നാണർത്ഥം
സ്വർഗ്ഗത്തിൽ നിന്നുംവന്ന ദൂതനോതിയതത്രേ.
യഹൂദമതത്തിന്റെ നിയമം പാലിക്കുവാൻ
പ്രസവം കഴിഞ്ഞുള്ള എബ്രായ വനിതകൾ
നാല്പതു ദിവസങ്ങൾ രക്തത്തിൻ ശുദ്ധിക്കായി
ഭവനം തന്നിൽ നൂനം വിശ്രമം കഴിക്കേണം
പെൺകുട്ടിയെങ്കിൽ നൂനം എൺപതുദിവസങ്ങൾ
രക്തശുദ്ധിക്കായ് ചെമ്മെ വിശ്രമം കഴിക്കേണം
വിശ്രമം ചെയ്തീടുന്ന വേളയിൽ വനിതകൾ
വിശുദ്ധ വസ്തുക്കളിൽ സ്പർശനം പാടില്ലഹൊ.

രക്തത്തിൻ ശുദ്ധിക്കുള്ള ദിവസം തികയുമ്പോൾ
നിർണ്ണയം സമാഗമ ഗൃഹത്തിൽ പോയീടണം.
കേവലം ഒരുവർഷം പ്രായമുള്ളതാമൊരു
ആരോഗ്യം തികഞ്ഞതാം കുഞ്ഞാട്ടിൻ കുട്ടിയെയും
പറക്കാൻ കഴിയാത്ത കളങ്കമേശിടാത്ത
കുഞ്ഞുകപോതത്തെയും ഹാജരാക്കിയാൾ മേരി.
കുഞ്ഞാട്ടിൻ കുട്ടിയതു ഹോമയാഗത്തിനായും
മാടപ്രാവതുനൂനം പാപയാഗത്തിനുമാം.
അജവും കുറുപ്രാവും കരത്തിലേന്തിക്കൊണ്ട്
വൈദികൻ യഹോവതൻ പാദത്തിലർപ്പിക്കുമ്പോൾ.

അവൾതൻ രക്തസ്രാവം സത്വരം നിലച്ചിട്ടു
അവൾതൻ ദേഹശുദ്ധി വീണ്ടെടുത്തല്ലൊ ചെമ്മെ.
നിർമ്മലീകരണത്തിൻ ദിവസം തികഞ്ഞപ്പോൾ
കന്യകാ മറിയവും യൗസേപ്പാം ജനകനും
പൈതലിനെയും കൂട്ടി ജേർസലേം ദേശത്തുള്ള

വിശുദ്ധാലയം തന്നിൽ എത്തിയാർ സസന്തോഷം
യാഗമർപ്പിപ്പാനായി കപോതദ്വയത്തിനെ
വന്ദ്യനാം വൈദികനെ സാദരം ഏല്പിച്ചവർ.
യാഗമർപ്പിച്ച ശേഷം വന്ദ്യനാം പുരോഹിതൻ
ബലിപീഠത്തിലേക്കു കണ്ണുകളർപ്പിച്ചിട്ടു.

നിർമ്മല ശിശുവിനെ കരത്തിലേന്തിക്കൊണ്ടു
ദൈവമാം യഹോവയ്ക്കു കാഴ്ചയായർപ്പിച്ചഹൊ
മോശതൻ നിയമംപോൽ രജതനാണയങ്ങൾ
കാഴ്ചയായർപ്പിച്ചഹൊ ശിശുവെ വീണ്ടെടുത്തു
ശിശുവാം ശ്രീയേശുവെ കൈകളിലേന്തിക്കൊണ്ടു
വിമലാംബികയാകും കന്യകാ മറിയവും
ദൈവദാസനാം നരൻ യൗസേപ്പാം ജനകനും
ദേവാലയത്തിൽ നിന്നും പുറത്തേക്കിറങ്ങിയാർ
പള്ളിമുറ്റത്തു കണ്ടു താതനും മറിയവും
വന്ദ്യനാം വയോവൃദ്ധൻ ശിമവോൻ നാമാവിനെ.

ശരീരമാസകലം ചുക്കിചുളിഞ്ഞിട്ടഹൊ
അസ്ഥിപഞ്ജരം പോലെ നിർന്നിമേഷനായ് നിന്നു
മുടിയും താടിയതും നരച്ചുനരച്ചഹൊ
കണ്ണിലെ കൃഷ്ണമണി കാണുവാനില്ല സത്യം
എങ്കിലും മാതാവിന്റെ ചുമലിൽ ഉറങ്ങുന്ന
നിർമ്മല ശിശുവിനെ ദർശിച്ച ദശാന്തരെ
വൃദ്ധനാം ശിമവോന്റെ കണ്ണുകളുജ്ജ്വലമായ്
പ്രകാശം പരത്തുവാൻ തുടങ്ങി അനുസ്യൂതം
ശരീരമാസകലം വൈദ്യുതിയേറ്റതുപോൽ
ഞെട്ടിയാൻ വയോവൃദ്ധൻ ദൈവദാസനാം ശീമോൻ.

ആരോഗ ദൃഢഗാത്രൻ യുവാവെന്നതുപോലെ
ശിശുവെ സ്വീകരിച്ചു മാതാവിൻ കൈയ്യിൽനിന്നും
അതിരുകവിഞ്ഞുള്ള സന്തോഷം തിരതല്ലി
പരിശുദ്ധാത്മാവിന്റെ കൃപയിൽ നിറഞ്ഞഹൊ
സകലമനുഷ്യരും കേൾക്കുവാൻ തക്കവണ്ണം
വന്ദ്യനാം വയോവൃദ്ധൻ ചൊല്ലിനാനിപ്രകാരം
"എന്റെ കർത്താവെ എന്റെ രക്ഷകനായുള്ളോവെ

സമസ്തലോകത്തിലെ ജനതയ്ക്കൊരുക്കിയ
അനുസ്യൂതമായുള്ള ദയയും പ്രകാശവും
യിസ്രായേൽ ജനത്തിന്റെ മഹത്വം, പ്രത്യാശയും

വിശ്വദീപമായുള്ള ദൈവമെ, മേരിസുതാ
വൃദ്ധനാമെന്റെ കൺകൾ ഇന്നിതാ ദർശിക്കുന്നു.
ഇനിയും അവിടുത്തെ ദിവ്യമാം വചനംപോൽ
ധരയിൽ നിന്നുമെന്നെ യാത്രയാക്കണെ നാഥാ!
ആയിരം ആയിരമാം മാനവഹൃത്തതിലെ
വികാരവിചാരങ്ങൾ വെളിപ്പെടുത്തിടുവാൻ
യിസ്രായേൽ ജനതയിൽ അധികം നരരുടെ
വീഴ്ചയ്ക്കും ഉയർച്ചയ്ക്കും മറുത്തുപറയുന്ന
അടയാളത്തിനുമായ് പ്രപഞ്ചസൃഷ്ടാവിതാ
ഇവനെ സസന്തോഷം സമർപ്പിച്ചിരിക്കുന്നു.”

വിനയാന്വിതയായി അത്ഭുതാദരത്തോടെ
നിന്നതാം മറിയയോടിപ്രകാരം ചൊന്നു.
“നിഷ്കളങ്കയാം മേരി കന്യകെ ഭാഗ്യവതി
നിന്റെ പ്രാണനിൽക്കൂടി കരവാൾ കടന്നിടും”
അത്ഭുതസ്തബ്ധയായി അത്യന്തം വിനീതയായ്
സാദരം നിലകൊണ്ട കന്യകമേരി ദേവി
ശിമവോൻ പറഞ്ഞതാം വാക്കുകളഖിലവും
അവൾതൻ ഹൃദയത്തിൽ സൂക്ഷിച്ചു, രഹസ്യമായ്.
ആശേറാം ഗോത്രക്കാരി ഹന്നയാം പ്രവാചകി
പള്ളിതന്നങ്കണത്തിൽ ശിശുവെകാത്തുനിന്നു.

ഭർത്താവുമൃതനായി എൺപത്തിനാലുവർഷം
പ്രാർത്ഥന ഉപവാസം എന്നിവയോടുകൂടി
വിണ്ടലനാഥൻ തന്റെ വിശുദ്ധാലയം തന്നിൽ
ഉണ്ണിയേശുവെകാത്തു സസുഖം വാണു ഹന്ന.
സൂര്യനെ കാത്തിരുന്ന സൂര്യകാന്തിയാം സുമം
ഭാനുവെകണ്ടിടുമ്പോൾ കാട്ടിടും സന്തോഷംപോൽ
നീതിസൂര്യനാം ഉണ്ണി യേശുവെകണ്ടനേരം
പടുവൃദ്ധയാം ഹന്ന വളരെ സന്തോഷിച്ചു.
ഉണ്ണിയേശുവെക്കണ്ട വൃദ്ധയാം ഹന്നായവൾ
സാദരം എഴുന്നേറ്റു കൈകളിൽ എടുത്തഹൊ.

ആനന്ദാതിരേകത്താൽ ചുംബനങ്ങളാൽ മൂടി
ഹർഷബാഷ്പത്താൽ കൺകൾ ഈറനായ് ചമഞ്ഞഹൊ.
നിർമ്മല ശിശുവിനെ ചുമലിൽ താങ്ങിക്കൊണ്ടു
അവനെ സ്തുതിക്കുവാൻ തുടങ്ങി ദൈവദാസി.
"ദൈവമാം യഹോവയെ സർവ്വശക്തനാം ദേവാ
ഇതിനാലെൻ ജീവിതം സഫലമായി നാഥാ
മാനവതനയരെ താവകസുതരാക്കാൻ
ധാരയിൽ പിറന്നതാം ദൈവകുമാരകനെ
കാണുവാൻ എടുക്കുവാൻ ആലിംഗനം ചെയ്യുവാൻ
ചുംബനസഹസ്രത്താൽ മൂടുവാൻ, താലോലിക്കാൻ.

ദൈവമെ എനിക്കു നീ കൃപയെ ചൊരിഞ്ഞു നീ
അങ്ങയെ സ്തുതിക്കുവാൻ എനിക്കു വാക്കില്ലഹൊ"
വിണ്ടലനാഥൻ തന്റെ ആലയാങ്കണത്തിങ്കൽ
നടന്ന സംഭവങ്ങൾ ദർശിച്ച യൗസേപ്പാഖ്യൻ
ഒരു ചിത്രമെന്നപോൽ നിന്നുപോയ് നിഷ്കളങ്കൻ
കണ്ണുനീർ വാർത്തുകൊണ്ടു ദൈവത്തെ സ്തുതിച്ചഹൊ
സമയം വൈകിടാതെ മാതാവും ജനകനും
വേഗത്തിൽ യാത്രചെയ്തു ഭവനം തന്നിലെത്തി.
ഒരുനാൾ രജനിയിൽ സർവ്വശക്തന്റെ ദൂതൻ
ജനകൻ യൗസേപ്പിനു സ്വപ്നത്തിൽ പ്രത്യക്ഷനായ്.

"യൗസേപ്പേ ഉണരുക ഉണരൂ വേഗം വേഗം
ശിശുവെ വധിക്കുവാൻ ഹേരോദേസ് ശ്രമിക്കുന്നു.
അതിനാൽ ശിശുവിനെ ശിശുവിന്റമ്മയെയും
കൂടെ നീ കൂട്ടിടുക യാത്രയാരംഭിക്കുക.
ഇന്നിതാ രാത്രിതന്നെ യിസ്രയീമിലേക്കുള്ള
യാത്രയാരംഭിക്കുക ആശങ്കയൊട്ടും വേണ്ട.
യിസ്രയീം രാജ്യമതിൽ വസിച്ചീടുക നിങ്ങൾ
ഞാൻ പറഞ്ഞീടും വരെ അവിടെ വസിക്കുക" .
ദൂതന്റെ വചനങ്ങൾ ശ്രവിച്ച ദശാന്തരെ
യൗസേപ്പും കുടുംബവും സത്വരം പുറപ്പെട്ടു.

തന്നുടെ ആജ്ഞപോലെ ശിശുവെ കണ്ടശേഷം
വിദ്വാന്മാർ മൂന്നുപേരും വഞ്ചന കാട്ടിയതിൽ

ധരണിനായകനു കോപമുണ്ടായി പാരം
വിദ്വാന്മാർ ചൊല്ലിയതാം സമയം കണക്കാക്കി
ശിശുവിന്നേകദേശം രണ്ടുവയസ്സുപ്രായം
അതിനാൽ രണ്ടുവയസായതാം ആൺകുട്ടികൾ
മൃതിക്കു യോഗ്യരെന്നു മന്നവൻ നിശ്ചയിച്ചു.
സത്വരം സൈന്യത്തിനു കല്പന നൽകിരാജൻ
ഭടന്മാർ രാജാവിന്റെ കല്പന നടപ്പാക്കി.

ഗ്രാമങ്ങൾ പട്ടണങ്ങൾ ഇവിടങ്ങളിലെല്ലാം
ബന്ധുജനങ്ങളുടെ രോദനം കേൾക്കുന്നഹൊ
ശിരസുഛേദിച്ചതാം നിർമ്മല ശിശുക്കൾ തൻ
പിടച്ചിൽ കണ്ടു മാതാപിതാക്കൾ കരഞ്ഞഹൊ
ദുസ്സഹമായുള്ളതാം വിരഹവേദനയാൽ
മാറത്തടിച്ചിട്ടതാ അമ്മമാർ കരയുന്നു
അമ്മതൻ മടിത്തട്ടിൽ ഉറങ്ങിക്കിടക്കുന്ന
വളരെ മോദത്തോടെ മുലപ്പാൽ നുകരുന്ന
നിർമ്മല ഹാസത്താലെ സായൂജ്യം പകരുന്ന
നേരത്തു ഭടജനം വധിച്ചു ശിശുക്കളെ.

ലോകത്തിൻ ചരിത്രത്തിൽ ഇത്രമേൽ ക്രൂരമായ
രാജാവിൻ നടപടി ഉണ്ടായിട്ടില്ല നൂനം.

### അദ്ധ്യായം 12

# അത്ഭുത പരമ്പരകൾ

ദൂതന്റെ വചനംപോൽ മിസ്രയീം ദേശത്തേക്കു
താമസം മാറ്റിടുവാൻ തീരുമാനവും ചെയ്തു.
യൗസേപ്പും മറിയയും പരിചാരിക ശോലും
എന്നിവർ ശിശുവിനെ വഹിച്ചു മാറി മാറി.
സൂര്യനുദിച്ചാൽ പിന്നെ ദുസ്സഹമായ ചൂട്
സൂര്യനസ്തമിച്ചാലെ കഠിനമാകും ശീതം
നടന്നു ക്ഷീണിക്കുമ്പോൾ അഭയകേന്ദ്രമില്ല.
തണലു ലഭിക്കുവാൻ മരങ്ങൾ ഒന്നുമില്ല.

സരണി അനിശ്ചിതം കൊള്ളക്കാർ നിരവധി
രാജാവിൻ ഭടജനം ചുറ്റുന്നു നാലുപാടും
ദേഹവും ദേഹിയതും തളർന്നു തളർന്നഹൊ
പാതതൻ വക്കിലവർ ക്ഷീണിച്ചു കിടന്നഹൊ
സമയം വൃഥാവായി ഒട്ടുമെ കളയാതെ
തിരുകുടുംബം വേഗം യാത്രയും തുടർന്നഹൊ.
സമയം സന്ധ്യയായി തിരുകുടുംബമിതാ
ഘോരമാം വനംതന്നിൽ പെട്ടെന്നു പ്രവേശിച്ചു.
ഘോരമാം സർപ്പങ്ങളും ക്രൂരരാം മൃഗങ്ങളും
നിറഞ്ഞ വനമതിൽ കയറാൻ ഭയപ്പെട്ടു.

ദുഃഖങ്ങൾ അഖിലവും ഭയവും ആശങ്കയും
സർവ്വശക്തനിലവർ സർവ്വവും സമർപ്പിച്ചു.
ഭയത്താൽ വിറയലാൽ വനത്തിൽ പ്രവേശിച്ച
അഭയാർത്ഥികളവർ സധൈര്യം നടന്നവർ
ഉണ്ണിയേശുവെക്കണ്ട ക്രൂരരാം ജന്തുക്കളും
ഘോരസർപ്പങ്ങൾ പോലും ശിശുവെ വണങ്ങിയാർ
വളരെ അധികമായ് പടർന്ന് പന്തലിച്ച
ഈന്തപ്പനകൾപോലും ശിരസുനമിച്ചഹൊ
പലവർണ്ണങ്ങളുള്ള പക്ഷികൾ ശലഭങ്ങൾ
കിളികൾ പൂമ്പാറ്റകൾ നൃത്തവും തുടങ്ങിയാർ.

മധുരതരമായി ഗാനങ്ങളാലപിക്കും
വാനമ്പാടികളിതാ സംഗീതം തുടങ്ങിയാർ
വനത്തിൻ പ്രകൃതിയും ഭീകരാന്തരീക്ഷവും
ക്ഷണനേരത്തിനുള്ളിൽ പൂർണ്ണമായി മാറിപ്പോയി.
വനമായ് കിടന്നൊരാ ഭൂവിഭാഗമിന്നിതാ
നയനാഭിരാമമാം പുഷ്പവാടിയായ് മാറി
തേനൂറും ഈന്തപ്പഴം മറ്റുഫലങ്ങൾ വേറെ
കാട്ടരുവിതൻ ജലം വളരെ സമൃദ്ധമാം.
തിരുകുടുംബത്തിന്റെ ദാഹവും വിശപ്പതും
പൂർണ്ണമായ് ശമിച്ചപ്പോൾ യാത്രയുമാരംഭിച്ചു.

ഘോരമാം കാന്താരവും മരുപ്രദേശങ്ങളും
കടന്നു കടന്നവർ പട്ടണം തന്നിലെത്തി.
പട്ടണം അതിലുള്ള വഴിയമ്പലം തന്നിൽ
താമസിച്ചൊരുദിനം വളരെ സസന്തോഷം
സത്രത്തിൽ നിന്നും മെല്ലെ യാത്രതിരിച്ചിട്ടവർ
പലദേശങ്ങൾ താണ്ടി മിസ്രയീമിലണ്ങെത്തി.
മിസ്രയീം തന്നിലവർ മൂന്നരവർഷം പാർത്തു
സുഖദുഃഖങ്ങളേറെ സഹിച്ചു സസന്തോഷം.
അന്നൊരു ദിനംതന്നിൽ മാലാഖ പ്രത്യക്ഷനായ്
താതനോടിപ്രകാരം പറഞ്ഞു സ്വപ്നത്തിങ്കൽ.

“ദൈവത്തിൻ തനയനെ വധിക്കാൻ ശ്രമിച്ചതാം
പരമദുഷ്ടനാകും ഹേറോദേസ് മൃതനായി
അതിനാൽ യൗസേപ്പേ നീ സത്വരമെഴുന്നേറ്റ്
കുടുംബത്തേയും കൂട്ടി തിരിച്ചുപോയീടുക” .
സ്വർഗ്ഗത്തിൽ നിന്നും വന്ന ദൂതന്റെ വാക്കുകേട്ടു
മടക്കയാത്രയ്ക്കായി ഒരുക്കം കൂട്ടിവേഗം
ഒരുക്കം നടത്തുമ്പോൾ കന്യക മേരിദേവി
വത്സല പുത്രനോടു പറഞ്ഞു ഇപ്രകാരം
“എന്റെ ഓമനപുത്രാ, ദയതൻ സാഗരമെ
സങ്കടം നിറഞ്ഞതാം കഴിഞ്ഞ കാലങ്ങളിൽ.

അഭയം തന്നു നമ്മെ പരിപാലിച്ചതായ
ഈയൊരു ഭവനത്തെ കൃപയാൽ നിറയ്ക്കുക

താവക കൃപയാലെ വാഴ്‌വിനാലിമന്ദിരം
അനശ്വരമാം കീർത്തി പരത്താൻ കൃപചെയ്ക”
മാതാവിന്നപേക്ഷയെ കേട്ടതാം ദൈവപുത്രൻ
സാദരം ഇപ്രകാരം ഉത്തരം നൽകി വേഗം
“നിർമ്മലയാകും തായെ നമ്മൾ താമസിച്ചതാം
ഗൃഹങ്ങൾ മുഴുവനും ഞാനിതാ ചൊന്നിടുന്നു
താവക നാമത്തിലായ് പണിയപ്പെട്ടിട്ടുള്ള
എന്റെ ആലയങ്ങളായ് മാറിടും ഇതുസത്യം.

യഥാർത്ഥ വിശ്വാസത്താൽ ആലയം തന്നിലെത്തി
അർത്ഥന നടത്തുവോർ കൃപയാൽ നിറഞ്ഞിടും.
പ്രസ്തുത ഭവനങ്ങൾ നിർണ്ണയമനശ്വരം
അവതൻരിപുക്കളെ നശിപ്പിച്ചിടുമഹം.

## അദ്ധ്യായം 13

# ബാലകാണ്ഡം

യൗസേപ്പും മറിയയും ശിശുവോടൊപ്പം വേഗം
നസറേത്തിലേക്കുള്ള യാത്രയങ്ങാരംഭിച്ചു.
വളരെ പണിപ്പെട്ടു കഷ്ടത സഹിച്ചവർ
അവർതൻ ഗ്രാമം തന്നിൽ മടങ്ങിയെത്തി വേഗം
നസറേത്താകും ഗ്രാമം തന്നിലായ് വസിച്ചപ്പോൾ
നസറായനെന്നഹൊ നാമവും ലഭിച്ചിതാ.

ദിവസം ആഴ്ചകളായ് ആഴ്ചകൾ മാസങ്ങളായ്
മാസങ്ങൾ വർഷങ്ങളായ് കാലംമുമ്പോട്ടു പോയി
വിണ്ടലനായകന്റെ പുത്രനാം യേശുവിനു
നിശ്ചയം അഞ്ചുവയസായതും എന്തത്ഭുതം.
സമപ്രായക്കാരായ ബാലകന്മാരോടൊപ്പം
ലീലാ വിനോദങ്ങളിൽ ഏർപ്പെട്ടു കന്യാസുതൻ
അധികസമയവും മാതാവിൻ പാദാന്തികെ
സ്വസ്ഥനായിരുന്നഹൊ കഥകൾ ശ്രവിച്ചവൻ
പഴയനിയമത്തിൽ വിവരിച്ചിടുന്നതാം
രാജാക്കൾ, പ്രവാചകർ വിശുദ്ധ പിതാക്കന്മാർ.

ധീരരും വീരരുമാം ഇവർതൻ ജീവിതത്തിൻ
കഥകൾ സരസമായ് പറഞ്ഞുകൊടുത്തിടും
അവകൾ എല്ലാമേറ്റം അധികം ശ്രദ്ധയോടെ
കേൾക്കുവാൻ ശ്രദ്ധിക്കുവാൻ ബാലനു രസമായി.
ബാലകൻ യേശുവിനെ വിദ്യയഭ്യസിപ്പിക്കാൻ
മല്പാനാം സഖായിയെ നിയമിച്ചാക്കി താതൻ
ഏതാനും ദിവസങ്ങൾ ബാലനെ പഠിപ്പിച്ച
മല്പാനാം സഖായിതാൻ ചൊല്ലിയാൻ താതനോടു
"ഇവനു വിദ്യാഭ്യാസം ഒട്ടുമേ വേണ്ടേ വേണ്ട
ഇവനോ ഗുരുക്കൾ തൻ ഗുരുവാകുന്നു നൂനം.

നോഹിനും മുമ്പേ അവൻ ജനിച്ചു ധരണിയിൽ
മഹത്തുക്കളിലെല്ലാം ഏറ്റവും മഹാനിവൻ
വിണ്ടലനാഥനിവൻ അല്ലെങ്കിൽ ദൈവദൂതൻ

ഇവനുപഠിപ്പിന്റെ ആവശ്യം ഇല്ലേയില്ല."
താതനാം യൗസേപ്പിന്റെ മരത്തിൻ പണിയതിൽ
കഴിയും വിധമവൻ വളരെ സഹായിച്ചു.
മരത്തിൻ പണിയതിൽ ഏർപ്പെട്ട ദശാന്തരെ
ബാലനാം യേശുവിനു വലിയ തെറ്റുപറ്റി.

പണിതൻ തെറ്റുകണ്ട യൗസേപ്പാ ദശാന്തരെ
വളരെ ദുഃഖിച്ചഹൊ സങ്കടപ്പെട്ടു നൂനം
താതന്റെ ദുഃഖം കണ്ട ബാലനാം കന്യാപുത്രൻ
വളരെ വേഗംതന്നെ പിഴകൾ പോക്കിചെമ്മെ
നിഷ്കളങ്കനാം താതൻ ആശ്ചര്യഭരിതനായ്
സ്വർഗ്ഗസ്ഥ പിതാവിനെ വളരെ സ്തുതിച്ചഹൊ
ഗാർഹിക കാര്യങ്ങൾക്കായ് കിണറ്റിൽ നിന്നും വെള്ളം
പാചകശാല തന്നിൽ എത്തിക്കാൻ ചൊല്ലിയമ്മ
വെള്ളം ചുമക്കുന്നേരം മൺകുടം പൊട്ടിപ്പോയി
സലിലം പോയീടാതെ കുപ്പായം തന്നിലാക്കി.

ബാലകനാകുമേശു വീട്ടിലെത്തിച്ചു വേഗം.
ദ്വാദശ വയസായ യേശുവാം ബാലകനെ
താതനും മറിയവും ജഗദ് പ്രസിദ്ധമായ
ജേർസലേം നഗരത്തിൻ തിലകക്കുറിയായ
വിശുദ്ധാലയം തന്നിൽ എത്തിച്ചു ഭക്തിപൂർവ്വം
പെസഹാ പെരുന്നാളിൻ പുണ്യമാം ദിനംതന്നിൽ
വിശുദ്ധാലയം നൂനം ജനത്താൽ നിബിഡമായ്
പെരുന്നാൾ ആഘോഷങ്ങൾ പരിപൂർണമായപ്പോൾ
വിശുദ്ധ ദമ്പതികൾ മടക്കയാത്രയായി.
വിശുദ്ധനാകും താതൻ പുരുഷന്മാരോടൊപ്പം.

വിശുദ്ധ മറിയമൊനാരികളൊപ്പം തന്നെ
കാൽ നടയാത്രചെയ്തു പ്രഥമദിനം താണ്ടി
സന്ധ്യമയങ്ങും നേരം കുടുംബമൊത്തു ചേർന്നു.
യൗസേപ്പും മറിയവും അങ്ങനെ ഒരുമിച്ചു
തൽക്ഷണം ദമ്പതികൾ പരിഭ്രാന്തരായ് നൂനം
ബാലകൻ യേശുവിനെ കാണുന്നില്ലെവിടെയും
വിമലാംബികയോർത്തു ബാലകൻ സസന്തോഷം

അവന്റെ താതൻ ചാരെ യാത്രചെയ്യുന്നു നൂനം.
നീതിമാൻ യൗസേപ്പോർത്തു ബാലകൻ ശ്രദ്ധാപൂർവ്വം
മാതാവിൻ കഥകേട്ടു സഞ്ചരിക്കുന്നു നൂനം.

ബാലനെ കാണായ്കയാൽ പരിഭ്രാന്തരായവർ
തിരിച്ചു യാത്രചെയ്തു പള്ളിയിലെത്തി വേഗം
പള്ളിതൻ പരിസരം അകവും പുറമതും
വാവിട്ടു വിലപിച്ചു പരിശോധന ചെയ്തു
അന്ത്യമായ് പുരോഹിത ശ്രേഷ്ഠരെ അറിയിക്കാൻ
അവർതൻ കാര്യാലയം തന്നിലായെത്തി വേഗം
ആചാര്യർക്കൊപ്പം ചെന്ന മാതാപിതാക്കൾ കണ്ടു
ബാലകൻ സമർത്ഥമായ് സംവാദം നടത്തുന്നു
അവന്റെ വിവേകവും ബുദ്ധിശക്തിയും കണ്ട
ശ്രേഷ്ഠരാം പുരോഹിതർ അത്ഭുതസ്തബ്ധരായി.

ബാലന്റെ സമീപത്തു ചെന്നതാം കന്യാരത്നം
ദീനയായ് വിലപിച്ചു ചോദിച്ചു ഇപ്രകാരം
"എന്റെയോമന പുത്രാ സ്നേഹത്തിൻ മൂർത്തിമതെ
മാതാപിതാക്കൾ ഞങ്ങൾ എത്രയോ വിഷമിച്ചു?
ഞങ്ങളെ ഇപ്രകാരം സങ്കടപ്പെടുത്തുവാൻ
തെറ്റുകളെന്തുചെയ്തു ചൊല്ലുവിൻ കുമാരകാ"
മാതാവിൻ വചനങ്ങൾ ശ്രവിച്ച പുത്രനപ്പോൾ
സാദരം സവിനയം ഉത്തരമേകി ചെമ്മെ
"നിർമ്മലയാകും തായെ നീതിജ്ഞൻ ജനകനെ
എന്തിനായിപ്രകാരം അന്വേഷിച്ചെന്നെ നിങ്ങൾ?

സ്വർഗ്ഗസ്ഥനാകുമെന്റെ താതന്റെ ഭവനത്തിൽ
നിർഭയം ഇരിപ്പതു എത്രയൊ അഭികാമ്യം"!
വിശ്വദീപമാം ക്രിസ്തു ആദ്യമായ് ചൊരിഞ്ഞതാം
വചനത്തിന്റെ അർത്ഥം ഗ്രഹിപ്പാൻ കഴിഞ്ഞില്ല.
മാതാവെ, പിതാവിനെ വളരെ ആദരിക്കും
ക്രിസ്തു അവരോടൊപ്പം തിരിച്ചു യാത്രയായി.
യൗസേപ്പു മറിയത്തെ മകളെപ്പോൽ കരുതി
മറിയാം യൗസേപ്പിനെ താതനെപ്പോലെയുമാം.
അവർതൻ ജീവിതമൊ സ്വർഗ്ഗംപോൽ സുന്ദരമാം
അന്യോന്യം പൂരകമായ് അവർ ജീവിച്ചുചെമ്മെ.

വിണ്ടല നായകന്റെ സൽപുത്രനാണെങ്കിലും
ക്രിസ്തു ഇരുവരെയും വളരെ ആദരിച്ചു
തച്ചനാം യൗസേപ്പിനെ പണിയിൽ സഹായിച്ചു
അമ്മയ്ക്കായ് വിറകതും ജലവും നൽകി പുത്രൻ
"മാനവ പുത്രൻ ഭൂവിൽ അവതീർണ്ണനായതു
അന്യർതൻ ശുശ്രൂഷകൾ സ്വീകരിക്കുവാനല്ല
പാരിലെ മനുഷ്യരെ ശുശ്രൂഷിച്ചിടുവാനും
പാപപരിഹാരാർത്ഥം ജീവനെ അർപ്പിപ്പാനും"
എന്നെല്ലാം ദൈവപുത്രൻ ശിഷ്യർതൻ ഗണത്തോടും
മാനവരാശിയോടും തിരുവായ് മൊഴിഞ്ഞതും.

## അദ്ധ്യായം 14

# വി. യൗസേപ്പിന്റെ വേർപാട്

വിശ്രമരഹിതനായ് ജോലിയിൽ വ്യാപൃതനായ്
കുടുംബം പോറ്റിയൊരാ താതനൊ വിശുദ്ധനാം
ദൈവത്തെ വിശ്വസിച്ചു വളരെ ആദരിച്ചു
അവന്റെ കല്പനകൾ സാദരം സ്വീകരിച്ചു
സ്വന്തജീവനെക്കാളും സ്വന്തമാനത്തെക്കാളും
സ്വർഗ്ഗസ്ഥ പിതാവിന്റെ ആജ്ഞകൾ ആദരിച്ചു
ദൈവപുത്രനെപ്രതി  വേദന, അപമാനം
കഷ്ടത, പ്രയാസങ്ങൾ എന്നിവ സഹിച്ചവൻ
വാർദ്ധക്യം പ്രാപിച്ചതാം യൗസേപ്പാം ജനകനെ
അമ്മയും സൽപുത്രനും ശുശ്രൂഷ ചെയ്തുപാരം.

നിത്യകന്യകയായ വിശുദ്ധ മറിയത്തിൻ
ശുശ്രൂഷ അഖിലവും സാദരം സ്വീകരിച്ചു
ബാലനാം യേശുവിന്റെ ചുടുചുംബനമിവ
വളരെ തൃപ്തിയോടെ ജനകൻ സ്വീകരിച്ചു.
ദൈവത്തിൻ തനയന്റെ ചുംബനം സ്വീകരിപ്പാൻ
കന്യക മാതാവിന്റെ ശുശ്രൂഷ സ്വീകരിപ്പാൻ
ഈവിധം മഹാഭാഗ്യം ലഭിച്ച യൗസേപ്പാഖ്യൻ
നിമിഷനേരം കൊണ്ടു ചരിത്രപുരുഷനായ്
നീതിമാൻ, നിഷ്കളങ്കൻ, നിർഭയൻ, നിരുപമൻ
നിർമ്മല ജീവിതത്താൽ വിശുദ്ധൻ, കർമ്മയോഗി.

വല്ലഭൻ യൗസേപ്പിന്റെ മരണം മറിയത്തിൻ
മനസ്സും ശരീരവും ഒന്നുപോൽ ദുഃഖിച്ചഹൊ
സ്വന്തതാതനെപ്പോലെ സ്നേഹിച്ചു മറിയത്തെ
കണ്ണിലുണ്ണിയായ് തന്നെ പുത്രനെ കരുതിയാൻ
നിശബ്ദനായി തന്റെ ജോലികൾ നിർവ്വഹിച്ചു
ഭാര്യയെ, തനയനെ പാലിച്ചു നിഷ്കളങ്കൻ
സന്തോഷം ദുഃഖമെല്ലാം മനസിലൊതുക്കിയാൻ
നിശബ്ദസേവകനായ് ജീവിതം കഴിച്ചവൻ
തിരുകുടുംബത്തിന്റെ ഏകയാശ്രയമായ
യൗസേപ്പിൻ തിരോധാനം കഷ്ടത വർദ്ധിപ്പിച്ചു.

രാപ്പകൽ അദ്ധ്വാനിച്ചു തന്റെയും മകന്റെയും
ജീവിതച്ചെലവുകൾ സകലം നിർവ്വഹിച്ചു.
ബാലനാം യേശുപിന്നെ ജനകൻ ചെയ്തജോലി
നിർവിഘ്നം, നിരാക്ഷേപം നിർവ്വഹിച്ചല്ലൊ മോദാൽ
സ്വന്തമാം ജീവിതത്തെ മെഴുകിൻ തിരിപോലെ
സ്വയമായർപ്പിച്ചതാം നിർമ്മല മാതാവിനെ
വളരെയാദരിച്ചു; വളരെ സ്നേഹിച്ചവൻ
അവൾതൻ അപേക്ഷകൾ പാലിച്ചു കല്പനപോൽ
ഈവിധം ഇമ്പമോടെ മാതാവും നന്ദനനും
സ്വന്തമാം പ്രയത്നത്തിൽ ജീവിതം പുലർത്തിയാർ.

ദിനങ്ങൾ മാസങ്ങളായ് മാസങ്ങൾ വർഷങ്ങളായ്
വിശ്വദീപമാമേശു തരുണനായി മാറി
ഭാവിയിൽ നിർണ്ണയമായ് താനനുഭവിച്ചീടും
പീഡകൾ സമസ്തവും പ്രസുവോടറിയിച്ചു.
വാചാമഗോചരമാം പീഡകൾ, പ്രയാസങ്ങൾ
ദയനീയമാം മൃത്യു എന്നിവ അറിയിച്ചു
ഈവിധം തനയന്റെ ദുഃഖങ്ങൾ ദുരിതങ്ങൾ
എന്നിവയെല്ലാം കേട്ടു വിമലാംബിക നൂനം
മാനസികമായേറെ പക്വത പ്രാപിച്ചവൾ
മാനവതനയരെ ദൈവത്തിൻ സുതരാക്കാൻ.

മാനവരാശിക്കായി പീഡനം സഹിക്കണം
എങ്കിലും തന്റെ പുത്രൻ യൗവ്വനകാലത്തിങ്കൽ
മൃത്യുവെ വരിപ്പതു സഹിപ്പാൻ കഴിഞ്ഞില്ല.
വൃദ്ധയാം തനിക്കേക ആശ്രയമായുള്ളവൻ
തനിക്കു മുമ്പേ ലോകം വിട്ടുപോയിടുന്നത്.
സ്ത്രീയായി ജനിച്ചതാം ഏതൊരു മാതാവിനു
സഹിക്കാൻ കഴിഞ്ഞിടും വഹിപ്പാൻ കഴിഞ്ഞിടും?
താതന്റെ കല്പനപോൽ മാനവകല്യാണാർത്ഥം
പുത്രന്റെ സഹനങ്ങൾ മനസിൽ ഒതുക്കിയാൾ
ദൈവത്തിൻ കല്പനകൾ പൂർണ്ണമായ് പാലിച്ചതാം.

അബ്രഹാം പിതാവിന്റെ സഹനകഥയോർത്തു
അതുപോൽ ദൈവത്തിന്റെ കല്പന അഖിലവും

പൂർണ്ണമായ് പാലിപ്പതു മാനവ ധർമ്മം മാത്രം
മാനവ പാപങ്ങളെ പോക്കുന്ന പ്രക്രിയയിൽ
തനിക്കും തന്റേതായ പങ്കുണ്ട് സുനിശ്ചിതം
സ്കറിയാ നാമാവാകും ശ്രേഷ്ഠനാം വൈദികന്റെ
പുത്രനായ് പിറന്നുള്ള താപസൻ യോഹന്നാൻ താൻ
മരുഭൂമിയിലേറെ വർഷങ്ങൾ താപസന്റെ
ലളിതജീവിതവും ഉയർന്ന ചിന്തയുമായ്
ജീവിതം നയിച്ചതാം വൈദികപുത്രൻ ചെമ്മെ.

പാപമോചനത്തിനായ് യോർദ്ദാനാം നദിതീരെ
ജലത്താലഭിഷേകം നൽകിയാൻ നരർക്കായി
ആബാലവൃദ്ധം ജനം പാപമോചനത്തിനായ്
അവനിൽ നിന്നും സ്നാനം സാമോദം സ്വീകരിച്ചു.
വിണ്ടലനായകന്റെ നന്ദനൻ യേശുവിനു
കാലം തികഞ്ഞനേരം വയസ്സുമുപ്പതായി.
ദൈവപുത്രനാമേശു യോഹന്നാനിൽ നിന്നും സ്നാനം
സ്വീകരിക്കുവാനായി തീരുമാനിച്ചു മോദാൽ
സമൃദ്ധമാകും പൂക്കൾ നിറഞ്ഞ പൂന്തോട്ടങ്ങൾ
വളരെയുള്ളതായ ധനികനാകും നരൻ.

പൂവുകൾ വിറ്റിടുന്ന വണിക്കിൽ നിന്നും പൂക്കൾ
അല്പമായ് വാങ്ങിടുന്നതെന്നതുപോലെ നൂനം
കളങ്കരഹിതനും നിർമ്മലൻ വിശുദ്ധനും
ആയതാം ക്രിസ്തുദേവൻ സ്വീകരിച്ചല്ലോ സ്നാനം
ആപ്ലാവം സ്വീകരിച്ച യേശുവാ ദശാന്തരെ
മരുഭൂമിയിലെത്തി തപസ്സും തുടങ്ങിയാൻ
പാവനാത്മാവിനാലെ നിറഞ്ഞ യേശുദേവൻ
കഠിനതരമായ തപസങ്ങരാംഭിച്ചു
തപസിൻ വാർത്തകേട്ടു ദുഃഖിതയായ മേരി
സന്താപം സകലവും മനസിലൊതുക്കിയാൾ.

കഠിനതപസ്സിന്റെ പരിസമാപ്തിയെത്തി
പരസ്യശുശ്രൂഷയ്ക്കായ് നിശ്ചയം ചെയ്തുയേശു.
അതിനായ് മാതാവിനെ വേർപെട്ടു ജീവിക്കുവാൻ
ദൈവപുത്രനാമേശു തീരുമാനവും ചെയ്തു.

അതിനുമുമ്പായ്ത്തന്നെ നിർമ്മല മാതാവിനെ
കാണുവാൻ, ആശ്വാസത്തിൻ തെളിനീർ പകരുവാൻ
നിശ്ചയിച്ചേശുദേവൻ വിശുദ്ധ മാതാവിന്റെ
സവിധെ എത്തിച്ചേർന്നു നിറഞ്ഞ കൺകളോടെ
നിർമ്മല മാതാവിനെ വേർപെട്ടു ജീവിക്കുവാൻ
മാതൃസ്നേഹിയാം പുത്രൻ ഇഷ്ടപ്പെട്ടില്ല നൂനം.

എങ്കിലും പിതാവിന്റെ ഇഷ്ടങ്ങൾ, കല്പനകൾ
പൂർണ്ണമായ് പാലിപ്പതു മാമകധർമ്മം നൂനം
കണ്ണുനീരൊഴുക്കുന്ന മാതാവോടിപ്രകാരം
സ്നേഹമൂർത്തിയാം ക്രിസ്തു ചൊല്ലിയാനിപ്രകാരം
നിത്യവിശുദ്ധയാകും മാതാവെ എന്റെയമ്മെ
അമ്മയെക്കുറിച്ചുള്ള ഓർമ്മകൾ വിശുദ്ധമാം.
വൃദ്ധയാം മാതാവിന്റെ രക്ഷയും സുഖങ്ങളും
പൂർണ്ണമായ് പാലിപ്പതു പുത്രന്റെ ധർമ്മമല്ലോ.
ഇന്നലെവരെയഹം അമ്മയെ ശുശ്രൂഷിപ്പാൻ
സ്നേഹം പകർന്നീടുവാൻ വളരെ ആഗ്രഹിച്ചു.

ജനിച്ചദിനം മുതൽ സകല ദുഃഖങ്ങളും
അമ്മയ്ക്കു കൂട്ടായുണ്ട് നിശ്ചയമവിതർക്കം
അമ്മയെ പാലിക്കുവാൻ ബാദ്ധ്യസ്ഥനായൊരഹം
വേർപെട്ടു പോകുന്നതു നിർണയം ശരിയല്ല.
എങ്കിലും പിതാവിന്റെ കല്പന പാലിക്കുവാൻ
പുത്രനായിടുമഹം ബാദ്ധ്യസ്ഥനല്ലെയമ്മെ.
മാനവജാതിയുടെ പാപങ്ങൾ പോക്കീടുവാൻ
ദൈവപുത്രനാമഹം ധരയിൽ പിറന്നഹൊ
ഭൂമിയിലവതാരം ചെയ്തതാം എനിക്കെന്റെ
മൂല്യങ്ങൾ, കർത്തവ്യങ്ങൾ പാലിച്ചീടേണം നൂനം.

സമസ്ത ലോകത്തിന്റെ പാപപരിഹാരാർത്ഥം
ത്യാഗങ്ങൾ സഹിപ്പതു ദൈവേഷ്ടമല്ലോ നൂനം.
പാവനചരിതയാം എന്റെ മാതാവെയമ്മെ
അങ്ങുതൻ സ്മരണകൾ നിത്യവിസ്മയം നൂനം
ധരയിൽ നരഗണം ജീവിക്കും നാൾവരെയും
ദൈവത്തിൻ മാതാവെന്നു വിളിക്കും ഇതുസത്യം

ലോകത്തിൻ മാതാവുനീ മാനവരാശി നൂനം
അമ്മയെ സ്നേഹിക്കുന്ന പ്രിയമക്കളല്ലയൊ
ധരണി തലം തന്നിൽ ജീവിക്കും നരരെല്ലാം
അമ്മതൻ പ്രാർത്ഥനയ്ക്കായ് എത്തിടും സവിധത്തിൽ.

അമ്മതൻ പ്രാർത്ഥനകൾ അർത്ഥനയഖിലവും
നിസ്സാരമായിത്തള്ളാൻ എനിക്കാകില്ല നൂനം
അമ്മതൻ രക്ഷയ്ക്കായി ശിഷ്യരിലൊരുവനെ
ഒരു പുത്രനെപ്പോലെ സമർപ്പിച്ചിടും സത്യം.
സ്വർഗ്ഗവും ധരണിയും ഒരുപോൽ അമ്മയുടെ
നിർമ്മല ജീവിതത്തെ പുകഴ്ത്തിപ്പാടും നൂനം
അമ്മയെ സ്തുതിക്കുന്ന കീർത്തനങ്ങളാൽ ലോകം
പൂരിതമാകും നൂനം നിർമ്മലമാകും നൂനം.
കണ്ണുനീരിനാലേറ്റം ഈറനായ് ചമഞ്ഞൊരാ
മാതാവിൻ വദനത്തിൽ ചുംബനമർപ്പിച്ചേശു.

മാതാവുനൽകീടുന്ന ചുടുചുംബനത്തിന്റെ
സുഖവും സന്താപവും യേശുവും അറിഞ്ഞഹൊ.
ദുഃഖപുത്രിയാമമ്മ പരിരംഭണത്താലെ
പുത്രനുയാത്രയ്ക്കുള്ള അനുവാദവും നൽകി.
സ്നേഹസമ്പന്നനാകും പുത്രനെ മാതാവവൾ
നോക്കെത്താദൂരം വരെ കണ്ണിമയ്ക്കാതെ നോക്കി.
പാവനചരിതയാൾ നിർമ്മല, പരിശുദ്ധ
ദുഃഖിത, നിരാശ്രയ നിരാലംബയുമവൾ
സർവ്വവും സർവ്വേശനിൽ സഹർഷം സമർപ്പിച്ച
ലളിതം, സരളമാം ജീവിതം നയിച്ചവൾ.

“ലോകമെ തറവാട് തനിക്കി ചെടികളും
പുൽകളും, പുഴുക്കളും കൂടിത്താൻ കുടുംബക്കാർ”
എന്നുള്ള കവിവാക്യം അന്വർത്ഥമാകുംവണ്ണം
ദൈവപുത്രനാമേശു ജീവിതം നയിച്ചഹൊ.

## അദ്ധ്യായം 15

# കാനാവിലെ കല്യാണം

യേശുവും ശിഷ്യന്മാരും കാനാവിൽ കുടുംബത്തിൽ
നടക്കും വിവാഹത്തിൽ സംബന്ധിക്കുവാനായി
എത്തിയ ദശാന്തരെ യേശുവിൻ മാതാവാകും
കന്യകാ മറിയത്തെ കണ്ടവർ സന്തോഷിച്ചു
സ്വന്തമാം തനയന്റെ ശിഷ്യസംഘത്തെക്കണ്ടു
നിർമ്മല മേരിദേവി വളരെ സന്തോഷിച്ചു.

തികച്ചും സാധാരണക്കാരായ ശിഷ്യഗണം
അദ്ധ്വാനശീലന്മാരും നിർമ്മല ഹൃദയരും
കണ്ണിലെ കൃഷ്ണമണി പോലവർ സംരക്ഷിക്കും
തന്നുടെ തനയനെ എന്നവൾ ചിന്തിച്ചഹൊ
വിവാഹത്തോടു ചേർന്ന സൽക്കാരാദികളെല്ലാം
പ്രൗഢഗംഭീരമായി സത്വരമാരംഭിച്ചു.
പകുതി ജനസംഘം ഭക്ഷണം കഴിച്ചപ്പോൾ
നിർമ്മിച്ച ദ്രാക്ഷാരസം പൂർണമായ് തീർന്നുപോയി.
ഒഴിഞ്ഞ ഭരണികൾ കണ്ടതാം ഗൃഹനാഥൻ
മോഹാലസ്യപ്പെട്ടഹൊ വീണുപോയ് ധരണിയിൽ.

അപമാനഭീതിയാൽ വീട്ടുകാരൊന്നടങ്കം
ഖിന്ന മാനസരായി വ്രണിത ചിത്തരായി.
കന്യകാ മേരി ദേവി വിവരം അറിഞ്ഞപ്പോൾ
യേശുവിൻ സവിധത്തിൽ എത്തിയാളുടൻ തന്നെ
വർദ്ധിച്ച സ്നേഹത്താലെ ആദരവാലെ മേരി
മകനോടിപ്രകാരം ഉണർത്തിച്ചാദരവാൽ
"മകനെ യെന്മകനെ മൽപ്രിയ തനയനെ-
വിരുന്നിൻ മദ്ധ്യത്തിലായ് തീർന്നുപോയ് ദ്രാക്ഷാരസം
അതിനാൽ ആതിഥേയർ ദുഃഖിതരായിട്ടഹൊ
വളരെ വിവശരായ് ചമഞ്ഞു കൂടിടുന്നു.

അവർതൻ ദുഃഖം നീക്കാൻ അപമാനം തീർക്കുവാൻ
എന്നുടെ തനയൻ നീ വേണ്ടതു ചെയ്തിടേണം" .
മാതാവിൻ വചനങ്ങൾ ശ്രവിച്ച യേശുദേവൻ

പ്രസുവോടിപ്രകാരം ഉത്തരമരുളിയാൻ
“മാമക ജനയിത്രി നിർമ്മല മേരിദേവി
സദയം എൻവചനം ശ്രവിപ്പിൻ ശ്രദ്ധാപൂർവ്വം
മാതാവെ അവിടുന്നും എനിക്കും ഇക്കാര്യത്തിൽ
ഇടപെട്ടീടുവാനായ് ബാദ്ധ്യത ഏതുമില്ല.
അതുമാത്രവുമല്ല കേൾക്കുവിൻ എന്മാതാവെ
മാമക സമയമൊ ഇനിയും ആയിട്ടില്ല.

എങ്കിലും അവിടുത്തെ ആഗ്രഹം നിവർത്തിപ്പാൻ
മകനാമെനിക്കെന്നും ബാദ്ധ്യത ഉണ്ടായീടും”
വത്സല തനയന്റെ വചനം കേട്ടമേരി
ഭൃത്യരോടിപ്രകാരം സത്വരം പറഞ്ഞഹൊ.
“മാമക തനയന്റെ വാക്കുകൾ പോലെ നിങ്ങൾ
സംശയ ലേശമന്യെ പ്രവൃത്തി ചെയ്തീടുക.”
യഹൂദനരരുടെ ശുദ്ധീകരിക്കാനുള്ള
സലിലം നിറയ്ക്കുന്ന ആറു കൽ ദരണികൾ
അവയെ എടുത്തഹൊ ഭൃത്യന്മാർ ശുദ്ധിയാക്കി
ജലത്താൽ നിറച്ചവർ വക്കോളം നിറച്ചവർ.

യേശുവാദശാന്തരെ ഭരണി തന്നിലുള്ള
പുഷ്കരം നോക്കിക്കൊണ്ടു പറഞ്ഞു ഇപ്രകാരം
“ഇനിയും സോദരരെ ഭരണി തന്നിലുള്ള
ഗോസ്തനിരസം നിങ്ങൾ ഒട്ടുമേ മടിക്കാതെ
എത്തിച്ചിടുവിൻ വേഗം കലവറയ്ക്കു മുമ്പിൽ
കലവറക്കാരനെ ഏല്പിക്ക സസന്തോഷം”
യേശുവിൻ വചനംപോൽ ഭൃത്യന്മാർ പ്രവർത്തിച്ചു
കുടിച്ചു ദ്രാക്ഷാരസം സർവ്വരും സംതൃപ്തരായ്
സൽക്കാരാദികൾ തീർന്നു യേശുവും ശിഷ്യന്മാരും
മാതാവോടൊപ്പം ചേർന്ന് കപ്പർന്നഹോമിലെത്തി.

അവിടെ എല്ലാവരും ഏതാനും ദിവസങ്ങൾ
സംതൃപ്ത മാനസരായ് പാർത്തവർ സസന്തോഷം.

## അദ്ധ്യായം 16

# യേശുവിന്റെ പീഡാനുഭവങ്ങൾ

വിമലാംബികയുടെ ഈ ലോകജീവിതത്തിൽ
ഏറ്റവും സന്തോഷിച്ച ദിവസം ഓശാനയാം.
ആയിരക്കണക്കിനു ജനങ്ങൾ പങ്കെടുത്ത
വരവേല്പല്ലോ നൂനം പുത്രനു ലഭിച്ചത്
ജനങ്ങൾ ഒറ്റക്കെട്ടായ് ഓശാന പാടിക്കൊണ്ട്
പുത്രനെ സ്തുതിച്ചതാം സംഭവം സ്മരിക്കുന്നു.
സീയോന്റെ നന്ദിനി നീ ഭയപ്പെടേണ്ട കാണ്മിൻ
നിന്നുടെ രാജാവിതാ കഴുതപ്പുറത്തേറി.

വന്ദ്യനാം പ്രവാചക വചനം ഇതായിന്നു
നിവർത്തി ആയിടുന്നു സത്യമതായിടുന്നു.
ആയിരമായിരങ്ങൾ നൽകിയ വരവേല്പ്പു
കണ്ടതാം ജനയിത്രി വളരെ സന്തോഷിച്ചു.
അവന്റെ രാജ്യത്വവും ദൈവത്വം ഇവയെല്ലാം
ജനങ്ങൾ ഏകകണ്ഠം അംഗീകരിച്ചു സത്യം.
കന്യക മാതാവിന്റെ നയനയുഗ്മം നൂനം
ഹർഷ ബാഷ്പത്താലേറ്റം ഈറനായ് ചമഞ്ഞഹൊ.
എങ്കിലും പരീശന്മാർ യേശുവിനേകിയതാം
വരവേല്പിനെയേറ്റം വെറുത്തു, എതിർത്തഹൊ.

പരീശകദംബകം യേശുവിൻ ചാരെയെത്തി.
ശിഷ്യരെ വിലക്കുവാൻ നിർദ്ദേശം നൽകി ചെമ്മെ
അവർതൻ എതിർപ്പെല്ലാം കണ്ടതാം മേരിദേവി
സന്തോഷം സന്താപവും മാറിക്കൊണ്ടിരിപ്പതു
നിത്യവും കണ്ടിടുന്ന സാർവ്വ ലൗകികസത്യം
ജീവിതത്തിലെ സുഖം ക്ഷണഭംഗുരമെന്നും
വിമലാംബികയവൾ മനസ്സിലാക്കി ചെമ്മെ
മകന്റെ വിധിയോർത്തു കദനക്കടലതിൽ
സത്വരം മുങ്ങിത്താഴ്ന്നു കന്യക മേരിദേവി.

അന്നൊരു വ്യാഴാഴ്ച്ച പെസഹാപെരുന്നാളാം
അതിനുള്ളൊരുക്കങ്ങൾ നടന്നു തകൃതിയായ്

മർക്കോസിൻ മാളികയിൽ വസിച്ച മേരിദേവി
നിദ്രാ വിഹീനങ്ങളാം രാവുകൾ തള്ളിനീക്കി
മർക്കോസിൻ മാളികയിൽ അവസാനയത്താഴം
നടന്ന വേളയിലും വിശുദ്ധ വിട്ടുനിന്നു
ഭയവും വിറയലും വല്ലാതെ ബാധിച്ചൊരാ
കന്യക മേരിദേവി ദുഃഖപുത്രിയായ് മാറി
ഭക്ഷണം വെറുത്തവൾ നിദ്രയോ പണ്ടേയില്ല
ജീവിതം വെറുമൊരു ഭാരമായ് തോന്നിനൂനം.

മകനെ കുറിച്ചുള്ള ചിന്തയാൽ മേരിദേവി
ജീവിതം ദുസ്സഹമായ് കരുതി കുമാരിയാൾ
അസംഖ്യം അവ്യക്തമാം ചിന്തതൻ വേലിയേറ്റം
അവൾതൻ മനസ്സിനെ ഇളക്കി മറിച്ചഹൊ
സമയം പാതിരാവായ് കന്യകാരത്നമവൾ
നിദ്രയിൽ വീണിടാതെ വെറുതെ കിടന്നഹൊ
യോഹന്നാനെന്ന ശിഷ്യൻ വായുവേഗത്തിലെത്തി
അത്യന്തം ദുസ്സഹമാം ദുഃഖവാർത്ത നൽകീടാൻ
വേണ്ടിയത്രെയാ ശിഷ്യൻ അവിടെ എത്തിയത്.
"യേശുവെ റോമ്മാക്കാരാം പടയാളികളിതാ.

ബന്ധിതനാക്കിക്കൊണ്ട് കൊണ്ടുപോയെങ്ങോട്ടേക്കൊ".
ഇടിവെട്ടേറ്റതുപോൽ ബോധരഹിതയായി
ധരയിൽ പതിച്ചവൾ നിർമ്മലയാകും കന്നി
കന്യകാ മാതാവിനെ സൗമ്യമാം വചനത്താൽ
ആശ്വസിപ്പിച്ചു അവൻ ശിഷ്യനാം യോഹന്നാനും
സ്വബോധം തെളിഞ്ഞപ്പോൾ നിർമ്മല മാതാവവൾ
പിഞ്ചിളം പൈതൽപോലെ വാവിട്ടു കരഞ്ഞവൾ
വെള്ളിയിൽ പ്രഭാതത്തിൽ കന്യക മേരിദേവി
യോഹന്നാനെയും കൂട്ടി യാത്രയും പുറപ്പെട്ടു
അവരോടൊപ്പം കുറെ സ്ത്രീകളും പിന്തുടർന്നു.

ജേർസലേം നായകനെ ഒരു നോക്കുകാണുവാൻ
വിശുദ്ധ മാതാവവൾ ശിഷ്യനാം യോഹന്നാനും
ആചാര്യൻ കയ്യാഫസിൻ കൊട്ടാരം തന്നിലെത്തി.
പടയാളികൾക്കൊപ്പം ബന്ധനസ്ഥനായുള്ള

ആരോമൽ തനയനെ കണ്ടതാം മേരിദേവി
കണ്ണുനീരൊഴുക്കുന്നു ദുഃഖപുത്രിയായ് മാറി
സന്നദ്രി സംഘത്തിന്റെ ക്രൂരമാം വിമർശനം
ശ്രവിച്ച മാതാവവൾ വളരെ വേദനിച്ചു
ഗവർണ്ണർ പീലാത്തോസിൻ കൊട്ടാരം തന്നിൽ കണ്ടു
ചാട്ടവാറടിയേറ്റ നിർമ്മല കുമാരനെ.

ചമ്മട്ടിയടിയേറ്റു പൊട്ടിക്കീറിയ മേനി
കണ്ടതാം മാതാവവൾ വളരെ വേദനിച്ചു.
വിസ്താരം പൂർത്തിയായി പീലാത്തോസ് ചൊല്ലിയേവം
“ഇവനിൽ അഹമൊരു കുറ്റവും കാണുന്നില്ല.”
ഗവർണ്ണർ പീലാത്തോസിൻ വചനം ശ്രവിച്ചപ്പോൾ
നിർമ്മല മാതാവവൾ വളരെ സന്തോഷിച്ചു
കുറ്റങ്ങൾ ചെയ്തീടാത്ത യേശുവെ വിട്ടയയ്ക്കും
ക്രൂരനാം ബറാബാസു ശിക്ഷിക്കപ്പെടും നൂനം
ഈവിധം ചിന്തിച്ചവൾ നിഷ്കളങ്കയാം കന്നി
ജനക്കൂട്ടത്തോടവൾ കരുണയ്ക്കായി കെഞ്ചി.

യേശുദേവനിൽ നിന്നും ജീവനെ ലഭിച്ചവർ
അവനിൽ നിന്നും ചെമ്മെ സൗഖ്യം പ്രാപിച്ച നരർ
ഇവരിൽ ആരെങ്കിലും യേശുവെ വിട്ടയയ്ക്കാൻ
ആവശ്യപ്പെടുമെന്നു ചിന്തിച്ചു നിഷ്ഫലമായ്.
ഗവർണ്ണർ പീലാത്തോസു ചോദിച്ചു ജനത്തോടു
“ഇവരിൽ ആരെവേണം സ്വതന്ത്രനാക്കീടുവാൻ”
നന്ദികെട്ടതാം ജനം ഉച്ചത്തിൽ ആക്രോശിച്ചു
മേഘനിർഘോഷം പോലെ മുഴങ്ങി ധരണിയിൽ
“നിഷ്കളങ്കനാകിയ ബറബ്ബാസിനെ വിടൂ
വേദവിപരീതിയാം ക്രിസ്തുവെ ക്രൂശിക്കുക.”

ജനക്കൂട്ടത്തിന്റേതാം വിധികേട്ടതാം മേരി
വാവിട്ടു കരഞ്ഞവൾ പിഞ്ചിളം പൈതൽപോലെ
ആയിരം മിന്നൽപ്പിണർ മേനിയിൽ പതിച്ചപോൽ
വേദനകൊണ്ടു മേരി പുളയാൻ തുടങ്ങിയാൾ
കൂടെവന്നവർ സ്ത്രീകൾ മടിയിൽ തലവെച്ചു
മാതാവാം മറിയത്തെ ആശ്വസിപ്പിച്ചു പാരം

മാനവരാശിയുടെ പാപത്തിൻ പരിഹാരം
മകന്റെ മരണത്താൽ സാധ്യമാകുമെന്നുള്ള
വിശ്വാസം അവൾക്കേറ്റം ആശ്വാസം പകർന്നഹൊ
മാനവകല്യാണാർത്ഥം സ്വന്തമാം തനയനെ.

ബലിയായർപ്പിക്കുവാൻ വിട്ടുകൊടുത്തു താതൻ
ഗവർണ്ണൻ പീലാത്തോസിൻ കൊട്ടാരം തന്നിൽനിന്നും
ഗോൽഗുത്തായിലേക്കുള്ള യാത്രയിൽ കൂടെക്കൂട്ടി.
കല്ലുകൾ മുള്ളുകളും നിറഞ്ഞ ധരണിയിൽ
ഭാരമേറെയുള്ളതാം കുരിശും താങ്ങിക്കൊണ്ടു
പോകുന്ന തനയന്റെ ദയനീയമാം യാത്ര
വ്യാകുല മാതാവിന്റെ സങ്കടം ഇരട്ടിച്ചു.
അത്യന്തം ദുസ്സഹമാം യാത്രയിലുടനീളം
കുരിശിൻ ഭാരംകൊണ്ടു വീണുപോയ് പലവട്ടം
ക്ഷീണിതനാകും ക്രിസ്തു വീണിടും നേരത്തെല്ലാം.

കഠിനഹൃദയരാം സേനകൾ താഡിച്ചഹൊ
മുൾക്കിരീടത്തിന്മേലായ് താഡനം ഏറ്റിടുമ്പോൾ
ചെന്നിണം ധാരയായി ഒഴുകി അനുസ്യൂതം
നിർദ്ദയന്മാരാകിയ യഹൂദജനസംഘം
യേശുവിൻ വദനത്തിൽ തുപ്പുവാനാരംഭിച്ചു.
രക്തവും വിയർപ്പതും തുപ്പലും ആകെക്കൂടി
കോമളശരീരം ഹാ വളരെ വികൃതമായ്.
നിന്ദകൾ പരിഹാസം ഇവകൾ എല്ലാമായി
മാനസികമായിട്ടും തളർന്നു വിശ്വദീപം
ചാട്ടവാറടികളും കുന്തത്താൽ കുത്തുകളും

ഏറ്റതാം യേശുവിന്റെ വിഗ്രഹം മുഴുവനും
ഉഴുതു മറിച്ചതാം പാടശേഖരം പോലെ
ഭീകരരൂപം പോലെ കാണായി വന്നു നൂനം
അവന്റെ ദയനീയമായുള്ള സ്ഥിതികണ്ടു
മാനിനിമാരെല്ലാരും ഉച്ചത്തിൽ കരഞ്ഞഹൊ
ഗോൽഗുത്താ മലയുടെ ഉന്നതം തന്നിലെത്തി
വളരെ ബദ്ധപ്പെട്ടു മേരിയും അടുത്തെത്തി
സത്വരം തനയന്റെ സവിധം തന്നിലെത്തി

മകന്റെ മുഖത്തേക്കു നോക്കിയാൾ പരിശുദ്ധ
മകന്റെ സുന്ദരമാം മൃദുമേനിയിലിതാ.

ആയിരം ആയിരമാം മുറിവും പാടുകളും
ബാഷ്പവും, വിയർപ്പതും രക്തവും ആകെക്കൂടി
ഏറ്റവും വികൃതമായ് ക്രിസ്തുയേശുവിൻ മുഖം
മകനും ജനനിയും കണ്ടവർ പരസ്പരം
ആയിരം വചനങ്ങൾ പറഞ്ഞു നിശബ്ദരായ്
മേനിയിലാകമാനം അസ്ത്രങ്ങൾ പ്രവേശിച്ചു
മുറിവേല്പിക്കും പോലെ തോന്നിയാരിരുവർക്കും
സങ്കടക്കടലതിൽ മുങ്ങിത്താണിടുന്നൊരു
അമ്മയെ, മകനെയും എങ്ങിനെ വർണ്ണിച്ചിടും
രക്തദാഹികളായ പടയാളികൾ വേഗം.

യേശുവെ ക്രൂശിക്കുവാൻ കുരിശും ഒരുക്കിയാർ
വളരെ ക്ഷീണിതനാം ക്രിസ്തുവെ കുരിശതിൽ
കിടത്തി കീലകങ്ങൾ തറച്ചു ദയാഹീനം
മനസിൽ ശരീരത്തിൽ ആയിരം മുറിവേറ്റ
ക്രിസ്തുവിൻ തിരുമേനി കുരിശിൽ കിടത്തിയാർ
കീലകം തറയ്ക്കുന്ന വേളയിൽ പോലും ദേവൻ
ഒന്നു കരയാൻ പോലും കൂട്ടാക്കിയില്ല സത്യം
സർവ്വ വേദനകളും സഹിക്കാൻ പ്രാപ്തനവൻ
വലിയ കുഴിയൊന്നു കുഴിച്ചു യഹൂദന്മാർ
ക്രിസ്തുവെ തറച്ചതാം കുരിശും നാട്ടിവേഗം.

ചോരന്മാർ രണ്ടുപേരെ ദൈവകുമാരകന്റെ
ഇടത്തും വലത്തുമായ് കുരിശിൽ തറച്ചഹൊ
ചോരന്മാർ ഇരുവരും വേദനകാരണമായ്
വളരെ ദയനീയ മായവർ വിലപിച്ചു
ക്രിസ്തുവോടൊപ്പം വന്ന നരരിൽ മിക്കപേരും
ഖിന്ന മാനസരായി തിരികെ വീട്ടിൽപോയി
വിശുദ്ധ കന്യകയും ഏതാനും യോഷകളും
റോമരാം സൈന്യങ്ങളും മാത്രമവിടെ നിന്നു
യേശുവാം മിശിഹാതൻ കഷ്ടാനുഭവങ്ങൾ തൻ
ഭീകരദൃശ്യം കാണാൻ സൗഭാഗ്യം ലഭിച്ചവർ.

## അദ്ധ്യായം 17

# ശ്രീമേരീ വിലാപം

കുരിശിൽ കിടക്കുന്ന മകനെ ക്കണ്ട മേരി–
സവിത്രീ അയ്യോ കരൾ നുറുങ്ങി വിലപിച്ചു
യാതൊരു വനിതയും മേരീ ദേവിയെപ്പോലെ
ഉന്നതയായിട്ടില്ല ഖിന്നത പൂണ്ടീട്ടില്ല.
ഹൃദയം ദ്രവിപ്പിക്കും മകന്റെ മുറവിളി
ശ്രവിച്ച മേരീ ദേവീ കരഞ്ഞു പറഞ്ഞവൾ.
“മാമക തനയനാം ശ്രീയേശു മിശിഹായെ
തവകദുഃഖം മമ നെഞ്ചകം ദ്രവിപ്പിപ്പൂ.
കാരുണ്യരഹിതരാം യൂദസേനകൾ നിന്നെ
ഈ വിധം ദണ്ഡിപ്പിച്ചു കുരിശിൽ തറച്ചല്ലോ.

പാവന ചരിതനാം സർവ്വ കരണാ നിന്നെ
ഈ വിധം ശിക്ഷിച്ചീടാൻ തെറ്റു നീയെന്തു ചെയ്തു ?
അലിംഗ തനയാ നിൻ കോമളകളേബരം
കുരിശിൽ തറയ്ക്കുവാൻ കാരണമെന്തെ പുത്രാ ?
എന്റെയോമന പുത്രാ കരുണാ സങ്കേതമേ
നിന്നെയാപ്പാപാത്മാക്കൾ വളരെ ദണ്ഡിപ്പിച്ചു.
ലോകത്തിലിതുവരെ യാതൊരു ജനനിയും
അമ്മയാമെന്നെപ്പോലെ കണ്ണുനീർ തൂകീട്ടില്ല.
എന്നുടെ കുമാരകാ നിന്നുടെ ശരീരത്തിൽ
യൂദസേനകളെത്ര നീചമായ് പ്രഹരിച്ചു

ഭാരമേറിയ മരകുരിശും താങ്ങിക്കൊണ്ടു
ചാട്ടവാറിനാലത്രെ ഘട്ടനം സഹിച്ചു നീ !
വൈരിയെ സ്നേഹിക്കുവാൻ പറഞ്ഞ കുമാരകാ
ചൊരിഞ്ഞീടുന്നു നിന്റെ നിർമ്മലമായ രക്തം.
എന്നുടെ നന്ദനനെ ! കരയാതിരിക്കുക
നിന്റെ കണ്ണുനീരെന്നെ ഭ്രാന്തിയായ് മാറ്റീടുന്നു.
രോഗിക്കു സുഖമേകി മൃതരെ ഉയിർപ്പിച്ചു
ഭൂതത്തെ പുറത്താക്കി അന്ധർക്കു കാഴ്ച നൽകി.
മണ്ണിനെ വിണ്ണാക്കുവാൻ പ്രാപ്തമാം ഗിരിവാണി
ലോകർ തൻ നന്മയ്ക്കായി ഭാഷണം ചെയ്തു ചെമ്മെ.

പഞ്ചസഹസ്രങ്ങളെ പഞ്ചപൂപം കൊണ്ടേറ്റം
തൃപ്തരാക്കിയോനിന്നു വിശപ്പാൽ വലയുന്നു.
രക്തവാർച്ചക്കാരിക്കു സൗഖ്യമേകിയ നിന്റെ
ശോണിതം മുഴുവനും ഒഴുക്കീ ലോകർക്കായി.
ഹോശന്നാ ദിവസത്തിൽ ആയിരമായിരങ്ങൾ
നിനക്കു സ്തുതിപാടി മോദത്താൽ രസിച്ചവർ.
ക്രൂരമാം ദണ്ഡനങ്ങൾ സഹിച്ചു കഴിയുമ്പോൾ
കണ്ണുനീരൊപ്പാൻ പോലും ആരുമെ ചാരത്തില്ല.
നന്ദിയും സ്മരണയും നശിച്ച ഭൂലോകത്തെ
ശുദ്ധമാക്കുവാനേറ്റം കഠിനം സ്മരിക്കുകിൽ

തുഷ്ഠിയോടിരിക്കുമ്പോൾ ആയിരം സുഹൃത്തുക്കൾ
ദുർദ്ദശ വന്നിടുമ്പോൾ നിൻ നിഴൽ മാത്രം കാണും.
സമ്പത്തും ദാരിദ്ര്യവും കടലിൽ കല്ലോലം പോൽ
മാറിക്കൊണ്ടിരിപ്പതു ലോകത്തിൻ നിയമം താൻ.
വിശ്വപാലകാ ദേവാ കരുണാമൂർത്തെ നാഥാ
മാമക തനയനെ തിരികെ വിളിക്കല്ലെ.
എന്നുടെ തനയനെ നാളെന്നും കണ്ടീടുവാൻ
താവകകൃപാവരം നൽകുക ദയാനിധെ !
സർവ്വശക്തനാം താത പാപിയാമിവളുടെ
പ്രാർത്ഥന കേൾക്കേണമെ യാക്കോബിൻ ചിരന്തനാ.

കണ്ണുനീരിനാൽ നിന്റെ ചേവടി കഴുകുന്നു
മാമക ചിരന്തനാ നിസ്സീമ കൃപാനിധേ !
മാമക തനയനെ തിരികെ വിളിക്കുകിൽ
വൃദ്ധയാമെനിക്കയ്യോ ആശ്രയം  വേറെയില്ല.
വൈധവ്യം ഭവിച്ചൊരു സൂനുവാമിവളുടെ
കണ്ണുനീർ കാണേണമെ കൃപയിൻ സമുദ്രമെ.
പൂവുപോൽ മൃദുലമാം ഇവന്റെ ശരീരത്തിൽ
കീലകം കഠിനമായ് തറച്ചു കൃപാഹീനം.
അത്യന്തം ക്രൂധരായി കുന്തവുമേന്തി നിൽക്കും
ഭൃത്യ ജനങ്ങളോടും പറഞ്ഞാൾ മേരീ ദേവീ.

“യൂദരാം സേനകളെ കാരുണ്യരഹിതരെ
നിങ്ങളോടെന്തു തെറ്റു ചെയ്തിവൻ സമൂഹമെ.

ഈ വിധം നിങ്ങളെത്രെ ക്രൂരത പ്രവർത്തിച്ചു
നിങ്ങളെ ഉദ്ധരിക്കാൻ വന്നൊരു ദൂതന്മാരെ
ഏവരെയുമ്മീവണ്ണം കണ്ണുനീർ കുടിപ്പിച്ചു
ലോകത്തെയുദ്ധരിക്കാൻ പിറന്നോരെന്മകനെ.
ഓർമ്മവെച്ച നാൾ മുതൽ ഹിംസിക്കാൻ ശ്രമം ചെയ്തു
ഉണ്ണിയാമെന്മകനെ നിഗ്രഹിക്കുവാനെത്ര
പിഞ്ചിളം പൈതങ്ങളെ നിർദ്ദയം കൊലചെയ്തു.

നിങ്ങൾ തൻ രക്ഷയ്ക്കായി എത്രയോ പ്രവാചകർ
ഭൂലോകം തന്നിൽ വന്നു മടങ്ങിപ്പോയീ വൃഥാ.
എങ്കിലും ദുരാചാരം, അക്രമം, അന്യായങ്ങൾ
നിങ്ങളിൽ നിന്നുമൊട്ടും അകന്നു പോയിട്ടില്ല
തെറ്റു ചെയ്യാത്തോരെന്റെ മകനെ ക്രൂശിച്ചില്ലെ
ദാഹത്താൽ വലഞ്ഞപ്പോൾ കൈപ്പുനീർ കൊടുത്തില്ലെ
ഭാരമേറിയ മരക്കുരിശു താങ്ങിച്ചില്ലേ
ദീർഘമാം കുന്തത്തിനാൽ ശോണിതം ചൊരിഞ്ഞില്ലെ?
ചാട്ടവാറിനാൽ നിങ്ങൾ ഘട്ടനം കൊടുത്തില്ലെ
ക്ഷീണത്താൽ വലഞ്ഞപ്പോൾ പിടിച്ചു തള്ളിയില്ലെ

ദുർഗന്ധം വമിക്കുന്ന എത്രയോ പരിഹാസം
പാവമാമെന്റെ മകൻ ശ്രവിച്ചു നിരന്തരം
നിർമ്മലൻ, നിരാമയൻ നിഷ്കളകുമാരനെ
ഈ വിധം ക്രൂരമായി കൊല ചെയ്തതുമൂലം
യൂദർ തൻ സമൂഹമെ ഭാവിയിൽ ഭൂലോകത്തിൽ
ഏറ്റവും പീഢനങ്ങൾ സഹിക്കും ഇതു സത്യം
ബുദ്ധിയിൽ മുമ്പർ നിങ്ങൾ സമ്പത്തിൽ അഗ്രഗണ്യർ
എങ്കിലൊ സമാധാനം നിങ്ങൾക്കു ലഭിക്കില്ല
യൂദന്മാർ ലക്ഷം ലക്ഷം സംഹാരം ചെയ്യപ്പെടും
പിന്നെയും തുടർന്നീടും യുദ്ധങ്ങൾ ഭീകരമായ്

ക്രൂരമാം ദണ്ഡനങ്ങൾ കുത്തുകൾ പരിഹാസം
എന്നിവ സുലഭമായ് ചെയ്തതാം സേനകളെ
കള്ളവും കാപട്യവും കൈമുതലാക്കിയുള്ള
പൊള്ളയാം മനസ്സുള്ള പൂജക കദംബമേ!
രക്തദാഹികളായ ഹന്നാസെ, കയ്യാഫസെ

പൗരുഷം കുറവുള്ള ഗവർണ്ണർ പീലാത്തോസെ !
മാമക മകനിതാ മരിക്കാൻ തുടങ്ങുന്നു
ഉല്ലാസം കൊണ്ടീടുക സംതൃപ്തരായീടുക
ആനന്ദ സമുദ്രത്തിൽ ആറാടി രമിക്കുക
ഉല്ലാസ നൃത്തം ചെയ്തു ഗാനമാലപിക്കുക.

ഇന്നു ചിരിക്കും നിങ്ങൾ ഭാവിയിൽ കരഞ്ഞിടും
കണ്ണുനീർ സമുദ്രത്തിൽ മുങ്ങീടും നിങ്ങൾ നൂനം
നീചരിൽ നീചന്മാരാം സേനതൻ സമൂഹമെ
കുരിശിൽ തറയ്ക്കുക നാരിയാമെന്നെക്കൂടി

(ഗ്രന്ഥകർത്താവ് രചിച്ച "ശ്രീയേശു ഭൂഷണം" എന്ന മഹാകാവ്യത്തിൽ നിന്നും എടുത്തതാണ് ഈ അദ്ധ്യായം.)

## അദ്ധ്യായം 18

# കർത്താവിന്റെ അന്ത്യനിമിഷങ്ങൾ

ഏകജാതന്റെ മൃത്യു സ്വന്തം കണ്ണാലെ കണ്ട
ദുഃഖപുത്രിയാമൊരു അമ്മയെക്കാണാം ചെമ്മെ
യേശുവേ തറച്ചതാം കുരിശിന്നരികത്തായ്
കാത്തുനിന്നതാമമ്മ ദുഃഖപുത്രിയല്ലയൊ
വന്യമൃഗത്തെപ്പോലും ലജ്ജിപ്പിക്കുന്നവിധം
അത്യന്തം ക്രൂരമായി യേശുവെ പീഡിപ്പിച്ചു.

ശുദ്ധരിൽ പരിശുദ്ധൻ കളങ്കമേശാത്തവൻ
നിർമ്മലന്മാരിലേറ്റം അത്യന്തം നിർമ്മലനും
ആലംബഹീനർക്കായി ജീവിതം സമർപ്പിച്ചു
ദൈവപുത്രനിന്നിതാ കിടപ്പൂ കുരിശതിൽ
അത്യന്തം വേദനയാൽ പുളയും ദശാന്തരെ
സ്വന്തമാതാവിന്നുടെ തീരാത്ത ദുഃഖം കണ്ടു
സ്നേഹമൂർത്തിയാം പുത്രൻ വളരെ വേദനിച്ചു
കണ്ണുനീർ ആമലകീ ഫലം പോൽ പതിച്ചയ്യൊ.
നിർമ്മല സച്ചരിത പൂർണ്ണമാം നിഷ്കളങ്ക
വിമലാംബിക ദേവീ മാമക ജനയിത്രീ

വൃദ്ധയാമവളുടെ ഭാവിജീവിതമേറ്റം
ആനന്ദ പ്രദമാവാൻ വേണ്ടതു ചെയ്തീടണം
മാതാവിന്നരികത്തു നിൽക്കുന്ന യോഹന്നാനെ
കർത്താവിന്നേറെയിഷ്ടം കണ്ണിലുണ്ണിയാണവൻ
നിരുദ്ധകണ്ഠനായി ഈറനാം മിഴികളാൽ
സ്നേഹമൂർത്തിയാം മകൻ അമ്മയോടുരച്ചഹൊ.
"ദുഃഖിപ്പതെന്തേയമ്മെ ഞാനനുഭവിപ്പതു
ലോകത്തിൻ പാപത്തിന്റെ പരിഹാരത്തിനല്ലൊ
താതന്റെ കല്പനകൾ പൂർണ്ണമായ് പാലിപ്പതു
തനയൻ ആകുമെന്റെ ഉത്തരവാദിത്തമാം

കണ്ണുനീർ തുടയ്ക്കുക പുഞ്ചിരി സമ്മാനിക്ക
എനിക്കു സമയമായ് താതന്റെ ചാരത്തെത്താൻ.
മാമക ജനയിത്രീ ഒന്നു നോക്കീടുകിപ്പോൾ

താവക പുത്രനിതാ നിൽക്കുന്നു സമീപത്തു
യോഹന്നാനാകുമിവൻ കാത്തിടും ജനനിയെ
സ്വന്തമാതാവെപ്പോലെ താവക ഹനുവരെ
സ്നേസമ്പൂർണ്ണനിവൻ കളങ്കമേശാത്തവൻ
മകനായ് കരുതേണം ശിഷ്യനാമിവനെ നീ.
ഇതിനാൽ അമ്മേ നിന്നെ ലോകത്തിൻ മാതാവെന്നു
മാനവരഖിലരും വിളിക്കും ഇതു സത്യം.

ഇത്രയും പറഞ്ഞേശു അരികിൽ നിലകൊണ്ട
യോഹന്നാനോടായിട്ട് പറഞ്ഞു ഇപ്രകാരം
“മാമക സഹോദരാ സ്നേഹിതാ മമവാക്യം
കേൾക്കുവീൻ ശ്രദ്ധാപൂർവ്വം എന്നുടെ വചനങ്ങൾ
വൃദ്ധയും വിധവയും ആകുമെൻ മാതാവിനെ
അമ്മയായ് സ്നേഹിക്കുവാൻ നിന്നെ ഞാൻ ഏല്പിക്കുന്നു.
മാമക ജനയിത്രി നിന്റെയും മാതാവത്രെ
അമ്മയെ സംരക്ഷിക്ക എനിക്കു വേണ്ടിത്തന്നെ.
അമ്മയെ സംരക്ഷിപ്പാൻ ഭൂമിയിൽ ഒരാളില്ല,
അമ്മയെ പാലിപ്പതു പുണ്യകാരണം നൂനം”

ഗുരുവിൻ വചനങ്ങൾ ശ്രവിച്ച ശിഷ്യോത്തമൻ
അമ്മയെ ഉടൻ തന്നെ കൊണ്ടുപോയ് ഭവനത്തിൽ
തൽക്ഷണം കുരിശതിൽ നിന്നൊരു ശബ്ദം കേട്ടു
മനുഷ്യതനയന്റെ അന്തിമമായ ശബ്ദം
“സർവ്വശക്തനാം താതാ സർവ്വജ്ഞനാകും താതാ
സർവ്വ വ്യാപിയാം താതാ സർവ്വ കാരണൻ താതാ
തനയൻ ആകുമെന്റെ റൂഹിനെ ഇതാ നിന്റെ
സവിധേ സമർപ്പിപ്പൂ ദയവായ് സ്വീകരിക്ക”
നിർമ്മല ഗാത്രമിതാ നിശ്ചലമായിടുന്നു
ചുണ്ടുകൾ, നയനങ്ങൾ ചലനമില്ലാതായി

ഉന്നതത്തിലേക്കഹൊ നോട്ടമയച്ചുകൊണ്ടു
മനുഷ്യപുത്രനിതാ മൃത്യുവെ വരിച്ചഹൊ
യേശുവിൻ തിരുഗാത്രം കുരിശിൽ നിന്നിറക്കി
കബറിൽ വയ്ക്കുമ്പോഴും മാതാവു വന്നിരുന്നു
വെണ്ണക്കൽ പ്രതിമപോൽ ശിഷ്യനോടൊപ്പം വന്നു

കാഴ്ചകളെല്ലാമെല്ലാം കണ്ടവൾ നിശ്ചലയായ്
സഹജീവികളായ സോദരീ കദംബകം
മാതാവെ കണ്ണീരോടെ ആശ്ലേഷം ചെയ്തു ഭക്ത്യാ
എങ്കിലും മാതാവിന്റെ കണ്ണിൽ നിന്നൊരുതുള്ളി
കണ്ണുനീർ മുത്തുപോലും പൊഴിഞ്ഞില്ലതും സത്യം.

മകന്റെ കഷ്ടതകൾ കണ്ണിമയ്ക്കാതെ കണ്ടു
കണ്ണുനീരെല്ലാമെല്ലാം വറ്റിപ്പോയതും സത്യം
ദിവസങ്ങളായ് കണ്ട കഷ്ടത, പീഡനങ്ങൾ
നിഷ്കളങ്കയായിടും ലോകത്തിൻ മാതാവിന്റെ
മനസും ശരീരവും ഒന്നുപോൽ തകർന്നഹൊ
ചലനമില്ലാത്തൊരു വിഗ്രഹമായി മാറി.
അമ്മതൻ ദയനീയ മാകുമവസ്ഥ കണ്ടു
യോഹന്നാൻ സീമാതീതം ദുഃഖിതനായി മാറി
അധികം കഴിഞ്ഞില്ല യോഹന്നാനുടൻ തന്നെ
അമ്മയെ കൂട്ടിക്കൊണ്ടു ഭവനം തന്നിലെത്തി

ഉറങ്ങാൻ കിടന്നെങ്കിൽ ഉറക്കം ഇല്ലേയില്ല
ഭക്ഷണം വേണ്ടാ വേണ്ടാ ജലവും വേണ്ടാ വേണ്ടാ
കണ്ണുനീർ തൂകിക്കൊണ്ടു പ്രാർത്ഥന തന്നെയമ്മ
ദിനങ്ങൾ മുഴുവനും പ്രാർത്ഥനയ്ക്കായി നീക്കി
വളരെ നിർബന്ധിച്ചാൽ അല്പമാം ആഹാരവും
ജലവും കുടിച്ചഹൊ ദിനങ്ങൾ തള്ളിനീക്കി
ലോകത്തിൻ നന്മയ്ക്കായ് ജഗത്തിൻ രക്ഷയ്ക്കായി
വിശ്വദീപമാമേശു മരണം വരിച്ചഹൊ
സ്വർഗ്ഗസ്ഥ പിതാവിന്റെ ഇഷ്ടങ്ങൾ അനിഷ്ടങ്ങൾ
പാലിപ്പാൻ മർത്ത്യലോകം ബാദ്ധ്യസ്ഥർ തന്നെ നൂനം.

ഈവിധം ചിന്തിച്ചഹൊ കന്യകാ മാതാവവൾ
ദുഃഖവും സങ്കടവും മറക്കാൻ ശ്രമിച്ചവൾ
സ്വന്തപുത്രനെപ്പോലെ സ്നേഹിക്കും യോഹാന്നാന്റെ
നിഷ്കളങ്കമാം സ്നേഹം അവൾക്കാശ്വാസമായി
അയൽക്കാരികൾ എല്ലാം അമ്മയെ സഹായിപ്പാൻ
അമ്മയെ ശുശ്രൂഷിപ്പാൻ അന്യോന്യം മത്സരിച്ചു.
ശിഷ്യന്മാർ അഖിലരും സ്വന്തമാതാവെപ്പോലെ

കന്യകാ മാതാവിനെ സ്നേഹിച്ചു ആദരിച്ചു.
പ്രശ്നങ്ങൾ പ്രയാസങ്ങൾ എന്നിവ വരുന്നേരം
മാതാവിൻ ചാരത്തെത്തും ശിഷ്യന്മാരഖിലവും.

അവൾ തൻ ഉപദേശം അവൾതൻ പ്രാർത്ഥനകൾ
എന്നിവയ്ക്കായി ശിഷ്യർ ഓടിയെത്തീടും നൂനം
അമ്മതൻ ഉപദേശം പ്രാർത്ഥന ഇവയെല്ലാം
സമസ്ഥ മനുഷ്യർക്കും സന്തുഷ്ടി നൽകി നൂനം.

## അദ്ധ്യായം 19

# ആദിമ സഭയും വിശുദ്ധ മാതാവും

മകനാം യേശുവിന്റെ ശൈശവാവസ്ഥ തന്നിൽ
അവനെ ശുശ്രൂഷിച്ചു പരിപാലിച്ചതുപോൽ
ക്രൈസ്തവസഭയുടെ ശൈശവാവസ്ഥ തന്നിൽ
അത്യന്തം ശ്രദ്ധയോടെ പരിപാലിച്ചു തായ
ദിവസം തോറും മേരീസവിധേ അണയുന്ന
സ്ത്രീകളെ വിശ്വാസത്തിൽ ഉറപ്പിച്ചവൾ ചെമ്മെ.

അവർതൻ വേദനകൾ കഷ്ടത പ്രയാസങ്ങൾ
എന്നിവ മാറ്റാനായി പ്രാർത്ഥിച്ചു പ്രവർത്തിച്ചു.
വിശുദ്ധ സഭയുടെ ശൈശവാവസ്ഥ തന്നിൽ
ഉന്നതമാകും സ്ഥാനം ലഭിച്ചു മാതാവിനും
പെന്തിക്കോസ്തി തൻ നാളിൽ സെഹിയോൻ മാളികയിൽ
പാവനാത്മാവിൻ വരം ലഭിച്ച ശിഷ്യഗണം
മർക്കോസിൻ മാളികയെ വിശുദ്ധീകരിച്ചഹൊ
പ്രഥമ ദേവാലയം സ്ഥാപിച്ചു തുഷ്ടിയോടെ
പ്രഥമ ദേവാലയം സ്ഥാപിച്ച ദശാന്തരേ
നിർമ്മല മാതാവിന്റെ നാമത്തിൽ സ്ഥാപിച്ചഹൊ.

വിമലാംബികയവൾ ദിവസം തോറും ചെമ്മെ
കർത്താവിൻ കബറതിൽ പോവുക പതിവാക്കി.
നിത്യകന്യകയവൾ കബറിൻ ചാരേ നിന്നു
പ്രാർത്ഥനയണപ്പതു ജീവിതചര്യയാക്കി
വത്സല തനയന്റെ കബറിൻ സവിധത്തിൽ
പോകുന്ന കന്യകയെ യൂദന്മാർ ശല്യം ചെയ്തു
നിർമ്മല കന്യകയെ തടസ്സപ്പെടുത്തിയാർ
ഭീഷണിപ്പെടുത്തിയാർ ഉപദ്രവിച്ചു ചിലർ
അവർ തൻ ദുഷ്ടതയിൽ സങ്കടം പൂണ്ടീട്ടവൾ
സത്വരം വിളിക്കുവാൻ ദൈവത്തോടപേക്ഷിച്ചു.

ദുഃഖത്താൽ നിരാശയാൽ പീഢനശ്രമത്താലെ
മനസും ശരീരവും ഒന്നുപോൽ തളർന്നുപോയ്
ദുഷ്ടരാം നരഗണം നിറഞ്ഞ ധരണിയിൽ

ജീവിതം നയിപ്പതു ദുസ്സഹമെന്നു തോന്നി
അന്നൊരു ദിനം തന്നിൽ കർത്താവിൻ കബറിങ്കൽ
നിത്യകന്യക മേരി പ്രാർത്ഥന നടത്തുമ്പോൾ
വിണ്ടല നായകന്റെ സന്ദേശ വാഹകനാം
ഗബ്രിയേൽ നാമാവവൻ അണഞ്ഞു അന്തികത്തിൽ
"കർത്താവിൻ കൃപയേറെ ലഭിച്ച സീമന്തിനീ
നിനക്കു ലഭിക്കട്ടെ ദൈവത്തിൻ സമാധാനം.

ഇഹലോകത്തിൽ നിന്നും നിത്യതയിലേക്കഹൊ
പോകുവാനുള്ള കാലം ആഗതമായീ നൂനം."
ദൂതന്റെ വചനങ്ങൾ ശ്രവിച്ച സീമന്തിനീ
അതിരറ്റാഹ്ലാദത്തിൽ ദൈവത്തെ സ്തുതിച്ചവൾ
നിഷ്ഠുരന്മാരായിടും യഹൂദ പ്രമാണികൾ
സാധുവാം മാതാവിനെ ഭീഷണിപ്പെടുത്തിയാർ
"മേലിലീ കല്ലറ തൻ ചാരത്തു വന്നീടുകിൽ
മകനുവേണ്ടി ചെമ്മെ പ്രാർത്ഥനയണയ്ക്കുകിൽ
ദയവില്ലാതെ ഞങ്ങൾ വധിക്കും നിന്നെ നൂനം
ദഹിപ്പിച്ചീടും ഞങ്ങൾ താവക മേനി നൂനം."

ജേർസലേം നഗരത്തിൽ സ്ഥിരമായ് വസിപ്പതു
തികച്ചും ദുസ്സഹമാം മാനിനി ചിന്തിച്ചഹൊ
ഗബ്രിയേൽ ചൊല്ലി വീണ്ടും "മാന്യയാം മറിയമെ
ഭയമൊ സംഭ്രാന്തിയൊ ഒട്ടുമെ വേണ്ടാ വേണ്ടാ
ജേർസലേം വിട്ടുടനെ പോവുക ബതൽഹാമിൽ
ശിഷ്യരെ, ദൂതന്മാരെ അവിടെ കാണാനാകും
അവിടെ കാണുംവരെ വിശുദ്ധ മറിയമെ
ബേതലഹേമിൽത്തന്നെ വസിപ്പാൻ നിശ്ചയിക്ക."
ഗബ്രിയേൽ വചനങ്ങൾ അതുപോൽ പാലിക്കുവാൻ
കന്യക മേരീ ദേവീ തീരുമാനവും ചെയ്തു.

അവളെ ശുശ്രൂഷിച്ച കന്യകമാരാം മൂവർ
അവളോടൊപ്പം പോകാൻ തീരുമാനവും ചെയ്തു.
കന്യകമാരോടൊപ്പം ബേതലഹേമിൽ ചെമ്മെ
താമസം തുടങ്ങിയ കന്യക മാതാവവൾ
പ്രാർത്ഥന, ഉപവാസം ധ്യാനമെന്നിവകളാൽ

ഒരു സന്യാസിനി പോൽ ജീവിതം നയിച്ചഹൊ.
മേരിയാം മാതാവിനെ ശ്രദ്ധിച്ചു ശുശ്രൂഷിച്ച
യഹൂദ കന്യകമാർ മൂന്നുപേർ ഇവരത്രെ.
കൽതോനി, തബീതോയും നെശ്റോയി ത്രിമൂർത്തികൾ
സ്വന്തമമ്മയെപ്പോലെ മേരിയെ ശുശ്രൂഷിച്ചു.

കൽതോനി എന്നവളൊ നിക്കോദിമോസിൻ പുത്രി
നെശ്റോ മല്പാനാകും ഗമാലിയേലിൻ പുത്രി
നീറോ ചക്രവർത്തിതൻ കുടുംബക്കാരനായ
പ്രഭുവിൻ പുത്രിയത്രെ 'തബീതോ' എന്നവളും
കന്യകമാരോടൊപ്പം താമസം തുടങ്ങിയ
കന്യകാ മാതാവവൾ ധ്യാനത്തിൽ മുഴുകിയാൾ.

### അദ്ധ്യായം 20

# വിശുദ്ധ മാതാവ് നിത്യതയിലേക്ക്

ദിനങ്ങൾ കടന്നുപോയ് മാതാവിൻ അനാരോഗ്യം
ക്രമശ ക്രമശയായ് വർദ്ധിച്ചു പെരുകിയാൻ
ശിഷ്യന്മാർ ഓരോരുത്തർ മാതാവിൻ ശുശ്രൂഷയ്ക്കായ്
എത്തിയാർ യൂഹാനോന്റെ ഭവനം തന്നിലായി.

പത്രോസ് റോമിൽ നിന്നും പൗലോസ് തൈബീരിയാ
യാക്കോബ് ജെറുസലേം എന്നിവർ എത്തി വേഗം
ഭാരത അപ്പോസ്തോലൻ തോമസാം ശ്ലീഹാ കഷ്ടം
സമയത്തെത്തുവാനായ് ഒട്ടുമെ കഴിഞ്ഞില്ല.
നിത്യ കന്യകയാകും മഹിളാരത്നമവൾ
സ്വന്ത പ്രാണനെ വിട്ടു എത്തിയാൾ വിണ്ടലത്തിൽ
അവൾ തൻ വിശുദ്ധമാം പൂവൽ മേനി സത്വരം
കാനാവിൽ അടക്കിയാർ ശിഷ്യരും ബന്ധുക്കളും
ജേർസലേം നഗരത്തിൻ പ്രാന്തദേശത്തിലുള്ള
കെദ്രോനാം താഴ്‌വര തൻ തീരത്താണത്രെ കാനൻ.

അഞ്ചാകും നൂറ്റാണ്ടതിൽ കന്യകാമറിയത്തിൻ
ബസലിക്കായൊന്നഹൊ നിർമ്മിച്ചു, ചിത്രമായി.
സ്വർഗ്ഗാരോഹണപ്പള്ളി എന്നൊരു പേരുകൂടി
ബസലിക്കായിക്കഹൊ ലഭിച്ചു കാലാന്തരെ.
സംസ്കാരം കഴിഞ്ഞിട്ടും ത്രിതീയ ദിനം തന്നിൽ
കന്യക മറിയത്തിൻ ഭൗതിക ശരീരത്തിൽ
സുഗന്ധം പൂശുവാനായ് ചെന്നതാം ശിഷ്യഗണം
തികച്ചും ശൂന്യമായ കല്ലറ കണ്ടിട്ടവർ
അത്ഭുത സ്തബ്ദരായി തപ്തരായ്, നിരാശരായ്
ഭാഗ്യമെന്നോതീടട്ടെ ഭാരത അപ്പോസ്തോലൻ.

മാർത്തോമ്മാ ശ്ലീഹാ കണ്ടു അത്ഭുത കാഴ്ചയൊന്ന്
ദൈവപുത്രനാമേശു മാലാഖമാരോടൊപ്പം
കന്യകാ മാതാവിനെ കൊണ്ടങ്ങുപോയീടുന്നു.
മാർത്തോമ്മാ അഭ്യർത്ഥിച്ചു അമ്മയെക്കണ്ടതിന്റെ
തെളിവായൊരു വസ്തു സദയം നൽകീടുവാൻ

മാർത്തോമ്മാ ശ്ലീഹായുടെ യാചന ശ്രവിച്ചപ്പോൾ
മാതാവു ദയതോന്നി സൂനോറോ നൽകി ചെമ്മെ
സൂനോറോ എന്ന പദം അർത്ഥമാക്കീടുന്നതു
വിശുദ്ധ മാതാവിന്റെ ഇടക്കെട്ടത്ര നൂനം
കല്ലറയുടെ ചാരെ മാർത്തോമ്മാ എത്തിയപ്പോൾ

മറ്റുള്ള ശിഷ്യന്മാരെ കണ്ടങ്ങു സന്തോഷിച്ചു
അവരെ ഇടക്കെട്ടു കാട്ടിയ തോമ്മാശ്ലീഹാ
വിശുദ്ധമാതാവിന്റെ സ്നേഹത്തെ സ്തുതിച്ചഹൊ
"സ്നേഹമൂർത്തിയാണമ്മ ദയ തൻ മൂർത്തിയവൾ
വാത്സല്യം പകരുന്ന സ്നേഹസാഗരം തന്നെ.
തികച്ചും നിസാരനാം എന്റെ കാര്യത്തിൽപ്പോലും
കരുണ കാട്ടിയമ്മ ഞാനെത്ര ഭാഗ്യവാനാം!
എത്ര പാപികൾ പോലും അമ്മതൻ തിരുമുമ്പിൽ
വാത്സല്യം നുകരുന്ന കുഞ്ഞുമക്കളല്ലയൊ
കുറ്റങ്ങൾ എന്താകിലും പാപങ്ങൾ എന്താകിലും

എന്തിനും മാപ്പു നൽകും കോടതി തന്നെയവൾ
വിണ്ടലത്തിലേക്കുള്ള അവൾ തന്നാരോഹണം
ശൂനോയോ പെരുന്നാളായ് സഭയാചരിക്കുന്നു
ആ ചന്ദ്രതാരം തന്നെ സഭയാചരിച്ചിടും."

### അദ്ധ്യായം 21

# വിശുദ്ധ ദൈവമാതാവിന്റെ മഹത്വം

വിശുദ്ധ ജനനിയെ ദൈവത്തിൻ മാതാവെന്ന്
മാനവകദംബകം വിളിപ്പൂ ഭക്തിപൂർവ്വം
കന്യക മാതാവിനെ വിശ്വാസ സമൂഹത്തിൻ
ജനയിത്രിയെന്നേവം വിളിപ്പൂ ഭക്തജനം
പ്രഥമ ക്രിസ്ത്യാനിയായി കരുതി ആദരിപ്പൂ
ദയതൻ മാതാവെന്നു വിളിപ്പൂ സ്നേഹപൂർവ്വം

അമ്മയായ്, ഗുരുവായി ആദരിപ്പൂ മാനുഷർ
വാഗ്ദാന പെട്ടകമായ് അവളെ മാനിക്കുന്നു.
ജലം നിർഗ്ഗമിച്ചിടും കരിങ്കൽപ്പാറയവൾ
പാവകനെരിയുന്ന ചെറുകാടല്ലൊ ഇവൾ.
സ്വർഗ്ഗത്തിൻ വാതിലിവൾ വിണ്ണിന്റെ സോപാനവും
ദ്വിതീയ ഹവ്വായിവൾ നിത്യകന്യകയുമാം
ലോകത്തിലിതുവരെ ജനിച്ച നല്ലാർകളിൽ
ഏറ്റവും വിശ്വസ്ഥയും കന്യകമേരി തന്നെ
സ്വർഗ്ഗഭൂമികളുടെ രാജ്ഞിയാണവൾ നൂനം
ദൂതസമൂഹത്തിന്റെ ഉന്നത മഹാറാണി

സ്ത്രീകൾ തൻ സമൂഹത്തിൽ ഏകയാം പ്രവാചകി
ഏറ്റവും ഭാഗ്യവതി ഏറ്റവും ദുഃഖിതയും
വിശ്വദീപമാമേശു ക്രിസ്തുവെ പ്രസവിച്ച
മറിയാമിനു ദീപ്തി എന്നർത്ഥം ഉണ്ടാകുന്നു.
സ്ത്രീകൾ തൻ സൽഗുണങ്ങൾ അഖിലം നിറഞ്ഞുള്ള
മറിയാമിനു സ്ത്രീത്വം എന്നൊരർത്ഥവും ചേരും.
ലോകചരിത്രം തന്നിൽ ഏറ്റവും ദുഃഖിച്ചോരാ
കന്യകാരത്നമവൾ ശോകസമുദ്രം തന്നെ
ദൈവ തനയനാകും യേശുവെ വഹിച്ചവൾ
സാക്ഷിപെട്ടകം തന്നെ സംശയമേതുമില്ല.

വിശ്വദീപമാമേശു ഉദയം ചെയ്തതിനാൽ
ദ്വിതീയ ഗഗനമായ് വിളിക്കപ്പെട്ടീടുന്നു
ദൈവത്തിൻ തനയനെ പാലൂട്ടി വളർത്തുവാൻ

ദൈവം കനിഞ്ഞവളൊ തികച്ചും ഭാഗ്യവതി
ലോകത്തിൻ രക്ഷയ്ക്കായി തിരുരക്തമായിടും
വീഞ്ഞിനെ സമ്മാനിച്ച മുന്തിരിക്കുലയവൾ
ക്രിസ്തുവെ വഹിച്ചതാം മുന്തിരിത്തണ്ടാണവൾ
ഹസ്ക്കിയേൽ ദീർഘദർശി കർത്തന്റെ വാഹനമാം
ജഡീകരഥമല്ലൊ കന്യകാരത്നമിവൾ
സ്വർഗ്ഗീയ പരിമളം ആകുന്ന മിശിഹായെ.

ഉദരത്തിൽ വഹിച്ച ധൂപകലശം തന്നെ
ഐസക്കാം തനയനെ രക്ഷിപ്പാൻ കുഞ്ഞാടിനെ
സത്വരം നൽകിക്കൊണ്ടു മനുഷ്യാവതാരത്തെ
വ്യക്തമായ് സൂചിപ്പിച്ച പാദപമല്ലോയിവൾ
നിത്യകന്യകയിവൾ സ്വർഗ്ഗീയ രാജ്ഞി തന്നെ
അന്ധകാരത്തിൽ ദീപ്തി നൽകുവാൻ ഭാനുവിനെ
ഉദയം ചെയ്യിച്ചതാം അനന്താകാശമിവൾ
മനുഷ്യവർഗ്ഗത്തിനു ശാന്തിയും സന്തോഷവും
നൽകിടും മന്ത്രസ്വരം നൽകുമത്ഭുത വീണ
ധരണി നൽകിയതാം സർവ്വസങ്കടങ്ങളും

സ്വയമെ സഹിച്ചൊരു സർവ്വം സഹയല്ലയൊ
സകല ഐശ്വര്യവും വഹിക്കും രക്ഷകനെ
ഉദരത്തിൽ വഹിച്ച നിക്ഷേപപാത്രമിവൾ
ശിഷ്യനാം യോഹന്നാന്റെ മാതാവാമിവൾ നൂനം
മനുഷ്യ വർഗ്ഗത്തിന്റെ ജനയിത്രിയായ് തീർന്നു
പ്രഥമ ഹവ്വായവൾ സാത്താനെ വിശ്വസിച്ചു
ചരിത്രത്തിലാദ്യത്തെ കൽമഷം പ്രവർത്തിച്ചു
ദ്വിതീയ ഹവ്വാ മേരി ദൂതനെ വിശ്വസിച്ചു
പാപക്കറയഖിലം കഴുകി വെടിപ്പാക്കി
എവിടെ നിന്നു മൃത്യു വന്നുവൊ ധരണിയിൽ.

അവിടെ നിന്നു തന്നെ ജീവനാഗമിച്ചഹൊ
നാരിയിൽ നിന്നും പാപം ധരയിലുത്ഭവിച്ചു
ഇന്നിതാ സീമന്തിനി ക്ഷിതിയെ ശുദ്ധമാക്കി
പ്രഥമ കന്യകയാൽ മനുഷ്യസമൂഹത്തിൽ
പാപക്കറയാലേറ്റം മാലിന്യം നിറഞ്ഞഹൊ

ദ്വിതീയ കന്യകയാൽ മാനവവംശമേറ്റം
നിർമ്മലമാക്കപ്പെട്ടു വിശുദ്ധമാക്കപ്പെട്ടു.
അഗ്രജ മേരിയുടെ അനുസരണത്താലെ
പൂർവ്വജ ഹവ്വായുടെ പാപവും ഇല്ലാതായി.
ഹവ്വാതൻ പാപംമൂലം ബന്ധിതമായ ലോകം

മേരിതൻ സഹനത്താൽ സർവ്വ സ്വതന്ത്രയായി
മാനവസമൂഹത്തിൻ മാതാവാകുന്നു മേരി
ആദ്യമാതാവുമൂലം മരണം ആരംഭിച്ചു
പരമനിർമ്മലയാം മേരിതൻ സഹനത്താൽ
മാനവരാശിക്കഹൊ ജീവനതേകി ദൈവം
ദൈവത്തിൻ മാതാവവൾ നിത്യകന്യകയവൾ
ദുഃഖപുത്രിയാണവൾ വിമലാംബികയായവൾ
ദ്വിതീയ ഹവ്വായവൾ മറ്റൊരു സീതയവൾ.

## അദ്ധ്യായം 22

# മദ്ധ്യസ്ഥ പ്രാർത്ഥന

ലോകത്തിൽ പാപത്തിന്റെ പരിഹാരത്തിനായി
ദൈവത്തിൻ തനയനെ ധരയ്ക്കു സമ്മാനിച്ച.
സർവ്വംസഹയാമമ്മ കന്യകാ മറിയമെ
താവക സുതനൊടു പ്രാർത്ഥിപ്പിൻ ഞങ്ങൾക്കായി
ശാലീന സൗന്ദര്യത്താൽ അനുഗൃഹീതയമ്മെ
വിനയം അലങ്കാര മായുള്ള മാതാവെ നീ
കരുണാ കടാക്ഷത്താൽ ലോകത്തെ വെന്നവളെ
താവക സുതനോടു പ്രാർത്ഥിപ്പിൻ ഞങ്ങൾക്കായി
ദീർഘമായ് ക്ഷമിക്കുന്ന മാതാവെ മറിയമെ
സഹന ശക്തിയുടെ മൂർത്തിമൽ ഭാവമമ്മെ
സ്നേഹത്തിൻ സാഗരമാം കന്യകെ മറിയമെ
താവക സുതനോടു പ്രാർത്ഥിപ്പിൻ ഞങ്ങൾക്കായി.

ദൈവത്തിൻ ദാസിയാകും മാതാവെ മറിയമെ
വിമലാംബികയാകും മഹിളാരത്നം നീയെ
നിത്യകന്യകയാകും നിർമ്മല മാതാവെ നീ
താവക സുതനൊടു പ്രാർത്ഥിപ്പിൻ നിരന്തരം
ദൈവത്തിൻ മാതാവാകാൻ കൃപ ലഭിച്ച കന്നി
നിർമ്മല ജീവിതത്താൽ വിശുദ്ധി നേടിയോളെ
ലോകത്തിൻ മാതാവായി പ്രസിദ്ധി നേടിയോളെ
താവക സുതനോടു പ്രാർത്ഥിപ്പിൻ മക്കൾക്കായി.
കന്യകാ വിശുദ്ധിക്കു ഭംഗമേശാത്തോൾ നീയെ
ജീവിതം മുഴുവനും കണ്ണുനീർ വാർത്തവളെ.

സഹന ശക്തിയാലെ ലോകത്തെ ജയിച്ചോളെ
താവക സുതനോടു പ്രാർത്ഥിപ്പിൻ തനയർക്കായ്.
മാദ്ധ്യസ്ഥം അപേക്ഷിക്കും തനയർക്കെല്ലായ്പ്പോഴും
പ്രാർത്ഥനയർപ്പിക്കുന്ന സ്നേഹസമ്പന്ന നീയെ
തെറ്റുകൾ ക്ഷമിക്കുന്ന കോടതിയാകുമമ്മെ
താവക സുതനോടു പ്രാർത്ഥിപ്പിൻ ദയവായി.
പുതിയ ഹവ്വായാകും കന്യക മറിയമെ

കന്മഷം തീണ്ടാത്തോളെ നിത്യകന്യകയമ്മേ
തനയർക്കായി സ്നേഹം പകർന്നു നൽകുന്നോളെ
താവക സുതനോടു പ്രാർത്ഥിപ്പാൻ ദയ ചെയ്ക
പുതിയ പറുദീസാ ആകുമെൻ വിമലാംബെ.

സ്ത്രീകൾ തൻ വിശുദ്ധിക്കു മാതൃകയാകുമമ്മെ
ഏകജാതന്റെ മൃത്യു നേരിട്ടു കണ്ട മാതെ
താവക സുതനോടു പ്രാർത്ഥിച്ചീടണെ നിത്യം
കന്യകയാകും ഹവ്വ ചെയ്തതാം പാപത്തിന്റെ
പരിഹാരത്തിനായി ജനിച്ച കന്യക നീ
സന്തതം മനുഷ്യരെ സ്നേഹിക്കും ജനനീ നീ
താവക സുതനോടു ഞങ്ങൾക്കായി പ്രാർത്ഥിക്കണെ
കന്യകെ ജനയിത്രീ നിത്യകന്യകയമ്മെ
മരത്തിൽ നിന്നും പാപം ഉത്ഭവിച്ചുദ്യാനത്തിൽ
മരത്തിൻ കുരിശതിൽ പാപമോചനമായി

ദൈവത്തിൻ തനയന്റെ ജനയിത്രിയാമമ്മെ
താവക സുതനോടു പ്രാർത്ഥിക്കണെയമ്മെ
ജനനീ, ജനയിത്രി മാതാവെ വിമലാംബെ
ജനിത്രീ, ജഗന്മാതാ ജഗദംബികെ, തായെ
മനുഷ്യവംശത്തിന്റെ മംഗളപ്രദായിനീ
താവക സുതനോടു പ്രാർത്ഥിപ്പാനപേക്ഷിപ്പൂ.
സ്ത്രീകൾ തൻ വിമോചകയാകുമെൻ ജനയിത്രി
വിശുദ്ധ സഭയുടെ മാതാവും നീയല്ലൊ
വിണ്ടല ലോകത്തിലെ ചക്രവർത്തിനി നീയെ
താവക സുതനോടു പ്രാർത്ഥിച്ചീടണെ നിത്യം.

ലോകമാതാവെയമ്മെ നിർമ്മലെ, പരിശുദ്ധെ
ദൈവത്തിൻ കൃപയുടെ യാനപാത്രമെയമ്മെ
ഭക്തർ തൻ കണ്ണീർത്തുള്ളി തുടയ്ക്കും മാലാഖ നീ
താവക സുതനോടു പ്രാർത്ഥിക്ക ദയ തോന്നി.
പ്രപഞ്ച റാണിയാകും മാതാവെ മേരീ ദേവി
ജഗദ് മദ്ധ്യസ്ഥയല്ലൊ ഭക്തർ തൻ ആശ്രയമെ
സാക്ഷ്യപേടകമായ ജനനീ, പരിശുദ്ധെ
താവക സുതനോടു പ്രാർത്ഥിക്കേണമെ നിത്യം.

വിശുദ്ധർ സമൂഹത്തിൽ അതി വിശുദ്ധ നീയെ
ദൂതർ തൻ സമൂഹത്തിൽ റാണിയാണവിടുന്ന്

ഭക്തർ തൻ കണ്ണീർ കണ്ടാൽ മനസ്സലിയുന്നോളെ
താവക സുതനോടു ദയവായ് പ്രാർത്ഥിക്കുക.
സ്വർഗ്ഗീയ മദ്ധ്യസ്ഥയാം മാതാവെ മറിയമെ
മദ്ധ്യയുഗത്തിനുടെ പ്രകാശഗോപുരമെ
താവക സുതനോടു പ്രാർത്ഥിപ്പിൻ ഞങ്ങൾക്കായി
രക്ഷാ ദൗത്യസംഘത്തിൻ നായികെ, പരിശുദ്ധേ,
മാമക ഹൃദയത്തിൽ നിത്യവും വസിപ്പോളെ
ക്രൈസ്തവ സഭകളെ പാലിച്ചീടണെയമ്മെ
സഭയിൽ നിലനിൽക്കും ഭിന്നതയഖിലവും
ഒഴിവായ്ത്തീർന്നിടുവാൻ പ്രാർത്ഥിച്ചീടണമമ്മെ.

ധരയിൽ ശാശ്വതമാം ശാന്തിയും സന്തുഷ്ടിയും
ക്ഷേമവും ഐശ്വര്യവും നിത്യവും പുലർന്നിടാൻ
നിർമ്മലെ, വിമലാംബെ മംഗളപ്രദായിനി
താവക സുതനോടു ഞങ്ങൾക്കായപേക്ഷിക്ക
അങ്ങുതൻ വിശുദ്ധമാം ജീവിത കഥയിതാ
കാവ്യമായ് രചിച്ചഹം സമർപ്പിച്ചീടുന്നിന്നു
പാപിഞാൻ മഹാപാപി പാപങ്ങൾ പൊറുക്കുവാൻ
താവകസുതനോടു ദയവായ് പ്രാർത്ഥിക്കണെ
സർവ്വം സഹയാമമ്മെ കൃപയാൽ നിറഞ്ഞോളെ
ധരയ്ക്കായ് നിരന്തരം പുത്രനോടപേക്ഷിക്ക.

# ഗ്രന്ഥസൂചിക


1. വേദധ്യാനം, റവ. ഫാ. ഇ.പി. ജേക്കബ്
2. Blessed Virgin Mary, Justice Benjamin Koshy
3. Blessed Virgin Mary, Rev. Fr. Sam Oommen Panackamattam
4. വിശുദ്ധ ദൈവമാതാവിന്റെ സമ്പൂർണ്ണ ജീവചരിത്രം, കോട്ടയം ബാബുരാജ്
5. മറിയം: ദൈവകൃപയുടെ ജീവവൃക്ഷം, ഫാ. ജോർജ്ജ് അറയ്ക്കൽ
6. മറിയം: ദൈവകൃപയുടെ യാനപാത്രം, ഫാ. ജോർജ്ജ് അറയ്ക്കൽ
7. അനുഗൃഹീതയായ കന്യകയും തമ്പുരാന്റെ അമ്മയുമായ മർത്തമറിയം, ജസ്റ്റിസ് ജെ. ബി. കോശി
8. പരിശുദ്ധ ദൈവമാതാവായ കന്യക മർത്തമറിയാമിന്റെ പടത്തോടുകൂടിയ ജീവചരിത്രം, മ്സമോനാ ജോസഫ്